

ശ്രീ.

കേരളവൎമ്മ വലിയകോയിത്തമ്പുരാൻ മുതലായ കവികേസരികളുടേ ആചാൎയ്യനായി, വൃത്തരത്നാവലി, കൈവല്യവല്ലീപരിണയം തുടങ്ങിയ ഉത്തമഗ്രന്ഥങ്ങളുടെ പ്രണേതാവായി, സകലകലാവല്ലഭന്മാരായ ഉത്രം തിരുനാൾ, ആയില്യം തിരുനാൾ, വിശാഖം തിരുനാൾ ഈ മഹാരാജാക്കന്മാരുടെ വിദ്വൽസദസ്സിന് അലങ്കാരഭൂതനായി, ഭാരതഖണ്ഡമൊട്ടുക്കു തന്റേ അഖണ്ഡകീൎത്തിയേ അപ്രതിഹതമായി വ്യാപരിപ്പിച്ചു് ഈ വഞ്ചിനാട്ടിന് പേരും പെരുമയും വളൎത്തിയ ആ പുണ്യപുരുഷൻ, അദ്യതനവാചസ്പതി, ഗോമതീദാസൻ, ഇലത്തൂർ രാമസ്വാമി ശാസ്ത്രികളുടേ നാമധേയം കേൾക്കാതേയോ കേട്ടാൽ രോമാഞ്ചമുണ്ടാകാതേയോ ഉള്ള കേരളീയ സഹൃദയന്മാർ ആരും തന്നേയില്ലെന്നുള്ളതു സൎവ്വവിദിതമാണല്ലോ. ഇൻഡ്യയിലേ മഹാകവിപരമ്പര, സംസ്കൃതസാഹിത്യത്തേ സംബന്ധിച്ചിടത്തോളം, നീലകണ്ഠദീക്ഷിതരോടുകൂടി അവസാനിച്ചു എന്നു പറയുന്നവർ ഗോമതീദാസന്റേ നിരങ്കുശവും നിരതിശയവുമായ വാണീവിലാസത്തേ നേരിട്ടാസ്വദിച്ചവരായിരിക്കുവാൻ നിവൃത്തിയില്ല. അനന്തങ്ങളും അപരിമിതങ്ങളുമായ ശബ്ദാൎത്ഥസാമ്രാജ്യങ്ങളേ അത്രമാത്രം അപ്രതിമമായ ഔജ്ജിത്യത്തോടുകൂടി അടുത്തകാലങ്ങളിലെങ്ങും ഭരിക്കുവാൻ യാതൊരു സാഹിതീസാൎവ്വഭൌമനും സാധിച്ചിട്ടില്ല. കമനീയയായ കവിതാംഗന ആ മഹാനുഭാവനേ പ്രാണപ്രിയപോലെയും പരിചാരികപോലെയും അടുത്തസഖിപോലേയും അന്തേവാസിനിപോലേയും ഓരോ അവസരത്തിൽ ഓരോവേഷത്തേ അവലംബിച്ചു് ശുശ്രൂഷിക്കുന്നതു് കാവ്യാധ്വനീനന്മാൎക്കു കാണുവാൻ കൌതുകമുള്ള ഒരുകാഴ്ചയാണു്. അദ്ദേഹത്തിന്റേ ഭാഷാകൃതികളിൽവച്ചു് പ്രാഥമ്യത്തേ വഹി

ടന്നഗ്രന്ഥമാണ് ജലന്ധരാസുരവധം ആട്ടക്കഥ.

ഏതാനം കൊല്ലങ്ങൾക്കുമുമ്പ് ഞാൻ മാവേലിക്കരത്താലൂക്ക തഹശീൽദാരായിരുന്നപ്പോൾ ഒരവസരത്തിൽ എന്റെ ബഹിശ്ചരപ്രാണനായിരുന്ന് ഇയ്യിടെയ്ക്ക് യശഃകായനായി ശേഷിച്ച കവിതിലകൻ പന്തളത്തു കേരളവൎമ്മ തമ്പുരാൻ ഈ ആട്ടക്കഥയിലെ 'കദാചന ജലന്ധരോസുര ധുരന്ധരോ മന്ഥരഃ' ഇത്യാദിശ്ലോകവും 'ഹേ വരസുരാരഹോ! ഹേളിഹിമകരാത്തികരാഹോ!' ഇത്യാദിപദവും ചൊല്ലിക്കേൾപ്പിക്കയും അന്നുമുതൽ എനിക്ക് ഇതു മുദ്രിതമായി കാണ്മാനുള്ള മോഹം മുളാഹീനമായിത്തീരുകയുംചെയ്തു. ഗ്രന്ഥകാരന്റെപൌത്രനം സാഹിത്യമൎമ്മജ്ഞനമായ എന്റെ സ്നേഹിതൻ എച്ച്. രാമസ്വാമി അയ്യർ എം. ഏ., അവർകളോടു ഞാൻ ഇക്കാൎയ്യത്തെപ്പററി പ്രസ്താവിച്ച ദിവസം മുതൽ ഉത്സാഹിയായ ആയുവാവ് അതിന്നേ തന്റെ കൃത്യശതങ്ങളിൽ മുഖ്യമായി ഗണിക്കകയും അതു പ്രസിദ്ധപ്പെടുത്തുന്നതിന് ഞാൻ അദ്ദേഹത്തിന്റെ മനസ്സിൽ ജനിപ്പിച്ച ആശാങ്കുരം അചിരേണ ഫലവത്താകുകയും ചെയ്തു എന്നു പറഞ്ഞാൽ വക്തവ്യമായി അധികമൊന്നുമവശേഷിക്കുന്നില്ല.

കോട്ടയം, അശ്വതി, ഉണ്ണായി, തമ്പി, കരിന്ദ്രൻ ഇവരുണ്ടാക്കിയ പതിമൂന്ന് ആട്ടക്കഥകളെയാണല്ലോ ഭാഷാസാഹിത്യത്തിൽ അത്തരത്തിലുള്ള ഗ്രന്ഥങ്ങളിൽവെച്ചു സൎവോൽകൃഷ്ടങ്ങളെന്നു നാം അഭിമാനിക്കുന്നതു്. അവയേ പ്രതിഷ്ഠിച്ചിട്ടുള്ള സൌധശൃംഗത്തിൽതന്നേ ഒരുമാന്യസ്ഥാനം ജലന്ധരാസുരവധത്തിനും കൊടുക്കേണ്ടതാണെന്നു നിൎമ്മത്സരന്മാരായ ഭാഷാസാഹിത്യബന്ധുക്കൾ നിശ്ചയമായിഅഭിപ്രായപ്പെടുമെന്നു എനിക്കു വിശ്വാസമുണ്ടു്. കിൎമ്മീരവധത്തിലേ ദുൎവ്വാസസ്സിന്റെ പുറപ്പാടും ജലന്ധരാസുരവധത്തിലേ നാരദന്റെ പുറപ്പാടും;

രുക്മിണീ സ്വയംവരത്തിലെ 'ശ്യാമതാമര സദാമകോമള' ഇത്യാദി പദ്യവും പ്രസ്തുതകൃതിയിലെ 'കാലകാലമഥ ഫാലലാലസ ദരാള ബാലശശി ജാലകം' ഇത്യാദി പദ്യവും; ഇങ്ങനെയുള്ള പട്ടങ്ങളേ ഭാവകന്മാർ പരിശോധിക്കുന്നതു രസകരമായിരിക്കും. പ്രണേതാവിൻെറ പാണ്ഡിത്യ പാരമ്യത്തെപ്പററി വിചാരിക്കുമ്പോഴും ജലന്ധരാസുര വധത്തിൽ ഇത്രമാത്രമേ സംസ്കൃതം കടന്നു കൂടിയുള്ളുവല്ലോ എന്നു സന്തോഷിക്കുകയാണ്, അത് ഇത്രമേൽ അധികമായിപ്പോയല്ലോ എന്നു സങ്കടപ്പെടുകയല്ല, ഭാഷാഭിമാനികൾ ചെയ്യേണ്ടതു്. ശ്രമസാദ്ധ്യമായ തൻേറകൃത്യം ഇത്ര വിജയപൂർണ്ണമായവിധത്തിൽ നിറവേററിയ മിസ്റ്റർ രാമസ്വാമി അയ്യരെ ഞാൻ സർവ്വാത്മനാ അനുമോദിക്കുകയും ഈ മാതിരി സാഹിതീവ്യവസായങ്ങളിൽ നിരന്തരമായി ഏർപ്പെട്ടു തൻേറ കുലങ്കഷമായ കലമഹിമയേ പ്രകടീകരിക്കുവാൻ ജഗദീശ്വരൻ അദ്ദേഹത്തിന് സംഗതിവരുത്തട്ടേ എന്ന് ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

ഉള്ളൂർ എസ്. പരമേശ്വരയ്യർ. എം. ഏ. ബി. എൽ. (ഒപ്പ്)

# മുഖവുര.

മഹാകവി ഇലത്തൂർ രാമസ്വാമി ശാസ്ത്രിയ്കം 'ജലന്ധരാസുരവധം' ആട്ടക്കഥ എഴുതീട്ടുണ്ടെന്നുള്ളസംഗതി ഏതാനം ചിലർപറഞ്ഞുകേട്ടും, ഗോവിന്ദപ്പിള്ള അവർകളുടെ ഭാഷാചരിത്രത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകണ്ടും മാത്രമേ ആദ്യം അറിവുണ്ടായിരുന്നുള്ളു. കട്ടംബസ്വത്തായി കിട്ടീട്ടുള്ള കവിയുടെ ഗ്രന്ഥസമുച്ചയം മുഴുവൻപരിശോധിച്ചുനോക്കിയതിൽ ഏതാനം ശകലങ്ങൾ അല്ലാതെ ആട്ടക്കഥയുടെ ഏകദേശംപോലും കിട്ടാനിടയായില്ല. കവിയുടെ വിദ്യാഭ്യാസസ്ഥലമായ പന്തളത്തു ഒരു പ്രതികണ്ടേക്കാൻ ഇടയുണ്ടെന്നും തിരക്കിയാൽ കിട്ടുമെന്നും ചിലർ പറഞ്ഞറിയാനിടയായി. അതുനിമിത്തം പ്രസിദ്ധകവിയും സുജനശിരോമണിയും ആയ പരേതനായ പന്തളം കേരളവർമ്മതമ്പുരാൻ തിരുമനസ്സുമായി പരിചയമുണ്ടാകുന്നതിനും, അചിരേണ ആട്ടക്കഥയുടെ സമഗ്രമായഒരുപ്രതി കിട്ടുന്നതിനും ഇടയായി. സഹൃദയതിലകനായ അവിടത്തോടൊന്നിച്ച് ഒരുപ്രാവശ്യം ആട്ടക്കഥമുഴുവനും വായിക്കുന്നതിനും അവിടവിടെയുള്ള ചിലചില്ലറ ലേഖകപ്രമാദങ്ങൾ തിരുത്തിക്കിട്ടുന്നതിനും എനിക്കു സാധിച്ചു. ഇത്രയുംപറഞ്ഞതുകൊണ്ടു ഈ പുസ്തകം വെളിപ്പെടുത്തുന്ന വിഷയത്തിൽ അദ്ദേഹത്തോടു നാം എന്തു മാത്രം കടപ്പെട്ടിരിക്കുന്നു എന്നു സ്പഷ്ടമായല്ലോ.

ആമഹാകവിയെ പരിചയപ്പെടുത്തിയും, നഷ്ടപ്രായമെന്നു കരുതിയ ഈഗ്രന്ഥത്തെ കഴിയുന്നതും വേഗത്തിൽപകത്തിച്ചു എന്നേ ഏല്പിക്കുന്നതിനു തിരുമേനിയേ ഉത്സാഹിപ്പിച്ചും, ഗ്രന്ഥം മുഴുവനും വായിച്ചുനോക്കി എന്റേ അല്പമായപ്രയത്നത്തെ അഭിനന്ദിച്ച് ഒരുഅഭിപ്രായം എഴുതിത്തന്നും, എന്നു വേണ്ട മററപലവിധത്തിലും എന്റേ ഉദ്യമത്തെ സഫലമാക്കിത്തന്ന കവിതിലകൻ ബ്രഹ്മശ്രീ എസ്. പരമേശ്വയ്യർ എം. ഏ., ബി. എൽ., അവർകളോടു എന്റേ അപാരമായ കൃതജ്ഞതയേ ഞാൻ വാക്കുകൊണ്ടു പറഞ്ഞറിയിക്കുന്നതെങ്ങനേ ?

പന്തളത്തുനിന്ന കിട്ടിയപ്രതിയിൽ അല്പംചില ന്യൂനതകൾ ഉണ്ടായിരുന്നതുകൊണ്ട ആ സ്ഥിതിയിൽതന്നെ അച്ചടിക്കുന്നതു അല്പംപോരായ്കയാണെന്ന ശങ്കിച്ചുകൊണ്ടിരിക്കവേ, കീരിയ്ക്കാട്ട ഒരുമാന്യഗൃഹത്തിൽ വേറൊരുപ്രതി ഉണ്ടെന്നറിയാനിടയായി. ആ പുസ്തകവും ഒരു അവ്യാജസുഹൃത്തു മുഖാന്തരം കിട്ടാൻ സാധിച്ചു. ഈ പുസ്തകം വെളിപ്പെടുന്നതുകൊണ്ടുള്ള കൃതാൎത്ഥതയ്ക്കു് അവരും ഭാഗഭാക്കുകളാണ്.

മേൽപറഞ്ഞ രണ്ടു ആദൎശപുസ്തകങ്ങളേയും അടിസ്ഥാനപ്പെടുത്തീട്ടാണ് ഈഗ്രന്ഥം തയാറാക്കീട്ടുള്ളതു്. പാഠഭേദങ്ങൾ ആവശ്യമുള്ളിടത്തു അവിടവിടേ ചുവടേ നിൎദ്ദേശിച്ചിട്ടുണ്ട്. ഈ പ്രൌഢമായകൃതിയ്ക്കു ഒരുവ്യാഖ്യാനം കൂടിയേതീരു എന്ന എനിക്കു നല്ലബോധമുണ്ടെന്ന വരികിലും തൽക്കാലം ഒരു ചെറിയ അവതാരികയും, അവസാനത്തിൽ ഏതാനും സംസ്കൃതപദങ്ങൾക്കുള്ള ഒരു അകാരാദിസൂചിയുംകൊണ്ടു തൃപ്തിപ്പെടേണ്ടിയിരിക്കുന്നു.

# അവതാരിക.

## ൧. കവിയുടെ ജീവചരിത്രം.

ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ ജന്മഭൂമി തിരുവിതാംകൂർസംസ്ഥാനത്തു ചെങ്കോട്ടതാലൂക്കിൽ ചേർന്ന ഇലത്തൂർഗ്രാമമാണ്. കൊല്ലവർഷം ൯൯൯-ാമാണ്ടു തുലാമാസം ൨൪-ാംപൂരാടം നക്ഷത്രത്തിലായിരുന്നു ജനനം. പിതാവ് 'ആണ്ടിജോത്സ്യർ' എന്നു അപരനാമധേയനായ ശങ്കരനാരായണശാസ്ത്രികൾ ആയിരുന്നു. ബാല്യകാലത്തിൽ കണ്ടുപരിചയിക്കുന്ന പ്രകൃതിയിലെ രമണീയാലോകങ്ങൾ സഹൃദയതാപോഷകങ്ങളാണെന്നുവരികിൽ, പ്രസ്തുതകവിക്കു ആ സൌഭാഗ്യങ്ങളെല്ലാം സുസന്നിവിഷ്ടമായ സ്വഗ്രാമത്തിൽതന്നെ ഉണ്ടായിരുന്നു. ബാല്യത്തിൽതന്നെ അസാദൃശമായ ബുദ്ധിചാതുര്യം പ്രകടിപ്പിച്ച കവിക്കു കുലക്രമാഗതമായ സംസ്കൃതവിദ്യപ്രാക്തനസംസ്കാരമെന്നപോലെ ലഘുസാദ്ധ്യമായിരുന്നു. ഇലത്തൂരിലും അടുത്ത ഗ്രാമങ്ങളിലുമുള്ള ചിലശാസ്ത്രിമാരായിരുന്നു ആദ്യത്തെ ഗുരുനാഥന്മാർ. അവരുടെഅടുക്കൽനിന്നും കാവ്യനാടകാദികളിൽ പാണ്ഡിത്യം സമ്പാദിച്ചശേഷം, ശിഷ്യന്റെ പ്രതിഭാവിലാസം കണ്ടു സന്തുഷ്ടന്മാരായ അവരുടെ പൂർണ്ണാനുഗ്രഹത്തോടുകൂടി കേരളത്തിലെ രാജർഷികളെന്നഅഭിധാനത്തിനു അർഹന്മാരും വിദ്യാവൃദ്ധന്മാരുമായ പന്തളത്തു രാജാക്കന്മാരുടെ സന്നിധിയിൽ നിന്നു തർക്കം, വ്യാകരണം മുതലായശാസ്ത്രങ്ങളിൽ പരിനിഷ്ഠിതമായ പാണ്ഡിത്യം സമ്പാദിച്ചു. അനന്തരം, ഗോകർണ്ണം, മൂകാംബി, കുംഭകോണം മുതലായപുണ്യസ്ഥലങ്ങളെ സന്ദർശിച്ചു ദേശസഞ്ചാരംകൊണ്ടു വിദ്യാർത്ഥികൾക്കു ലഭിക്കാവുന്ന ഉൽക്കർഷവും സമ്പാദിച്ചു.

ഏകദേശം ൧൦൨൪-ാമാണ്ടു മുതൽക്കു, അക്കാലത്തു സംസ്കൃതവാണിയുടെ നൃത്തരംഗമായിരുന്ന തിരുവനന്തപുരത്തു സ്ഥിരതാമസമാക്കി. അന്നു രാജ്യം ഭരിച്ചിരുന്ന മാർത്താണ്ഡവർമ്മ ഉത്രം തിരുനാൾ മഹാരാജാവിന്റെയും, യുവരാജാവായിരുന്ന ആ

യില്യം തിരുനാൾ തിരുമനസ്സിലെയും കൃപയ്ക്കു പാത്രീഭവിച്ച് മഹാരാജാവിന്റെ വിദ്വത്സദസ്സിൽ ഒരു അംഗമായിത്തീൎന്നു. അചിരേണ, മഹാരാജാവിനെ ആശ്രയിച്ചു തിരുവനന്തപുരത്തു താമസിച്ചവരും, മഹാരാജാവിന്റെയും സദസ്സിന്റെയും ഖ്യാതികേട്ട് ശാസ്ത്രവാദങ്ങൾ നടത്താനും മറ്റുമായി ദൂരദേശങ്ങളിൽനിന്നു വന്നവരും ആയ സകലപണ്ഡിതന്മാരേയും അപേക്ഷിച്ച് രാമസ്വാമി ശാസ്ത്രിയാൾ വളരെ ഉൽകൃഷ്ടനാണെന്നും വശ്യവാക്കായ ഒരു മഹാകവിയാണെന്നും ലോകൎക്കു ബോദ്ധ്യപ്പെട്ടു. ആയില്യം തിരുനാൾ മഹാരാജാവിന്റെ കാലത്തു മഹാരാജാവിന്റെയും കവിയുടേയും നില, പണ്ടു കഥകളിൽ കേട്ടിട്ടുള്ള ഭോജരാജാവിന്റെയും അപ്പോഴത്തെ കാളിദാസന്റെയും പോലെ ആയിരുന്നു എന്ന് ഇന്നും ചില വൃദ്ധന്മാർ പറഞ്ഞു് ആനന്ദബാഷ്പം ചൊരിയാറുണ്ട്. ദൂരദേശങ്ങളിൽനിന്നു് മഹാരാജാവിന് സംസ്കൃതസാഹിത്യസംബന്ധമായും മറ്റും വരുന്ന എഴുത്തുകൾക്കു മറുപടിതയാറാക്കുക കവിയുടെ മുഖ്യകൃത്യങ്ങളിൽ ഒന്നായിരുന്നു. മഹാരാജാക്കന്മാരുടെ ആദരപൂൎവ്വമായ പെരുമാററംകൊണ്ടും, കവിയുടെ സുഖജീവിതയ്ക്കു വേണ്ടസാമഗ്രികൾ മഹാരാജാവുതന്നെ കല്പിച്ചു പലഇനങ്ങളിലായി ആവശ്യം പോലെ കൊടുത്തുവന്നിരുന്നതുകൊണ്ടും ഇതരദേശങ്ങളിലെ രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും പ്രലോഭനങ്ങൾക്കു ദേശാഭിമാനിയായ കവിയെ തിരുവിതാംകൂറിൽനിന്നു ചലിപ്പിക്കുന്നതിനു സാധിച്ചില്ല. കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു കവിയുടെ ഒരുആപ്തമിത്രവും ഉത്തമശിഷ്യനും ആയിരുന്നു. ഇപ്രകാരം കലാവിദഗ്ദ്ധന്മാരും വിദ്വാന്മാൎക്കു കല്പവൃക്ഷങ്ങളുമായ വഞ്ചിമഹാരാജാക്കന്മാരുടെ സദസ്സിനെ മൂന്നു വ്യാഴവട്ടത്തിലധികം കാലം അലങ്കരിച്ചശേഷം വിദ്വജ്ജനനികഷായമാണമായ മഹാകവി ൧൦൬൨-ാമാണ്ടു കൎക്കടകമാസം ൩൧-ാംനു ൭൪-ാമത്തെവയസ്സിൽ കാലധൎമ്മത്തെ പ്രാപിച്ചു.

കവിയുടെ സ്വഭാവം ഒരുധീരശാന്തന്റെ നിലയിലായിരുന്നു. ക്ഷമ, ഔദാൎയ്യം, സമബുദ്ധി, മുതലായസൽഗുണങ്ങൾക്കു നിധിയായിരുന്ന അദ്ദേഹം ഒരിക്കലും കോപിച്ചു കണ്ടിട്ടില്ലെന്നു അദ്ദേഹത്തോടു ചിരകാലം സഹവാസംചെയ്തിട്ടുള്ളവർ പറ

ങ്ങളു അത്ഭുതപ്പെടാറുണ്ട്. സമുദ്രത്തെപ്പററി അദ്ദേഹം,

"ഔർവ്വഃ ശോഷയതി ക്വചിത്സുരഗണാമഥ്നന്തിമന്ഥാദ്രിണാ
വാഹിന്യഃ ക്വചിദാപതന്ത്യ നിമിഷാഗ്രാഹാലയാന്തിക്വചിൽ
മേഘാഭ്രരിജലം ഹരന്ത്യഭിചരന്ത്യാക്രമ്യ സാംയാത്രികാഃ
മര്യാദാം ന ജഹാത്യഥാപി ജലധിർഗ്ഗാംഭീര്യമന്യാദൃശം"

ഇങ്ങനെപറഞ്ഞിട്ടുള്ള അന്യാപദേശം തന്നെപ്പററിപറഞ്ഞിട്ടുള്ളതാണെന്നു തോന്നിപ്പോകും. സരസമായും മൃദുവായും സംഭാഷണംചെയ്തു അനേകംഫലിതങ്ങൾകൊണ്ടു ശ്രോതാക്കളെരസിപ്പിക്കുന്നതിനു കവിയ്ക്കു പ്രത്യേകം വാസന ഉണ്ടായിരുന്നു. അദ്ദേഹത്തിൻേറ വചനങ്ങളായി അനേകം പഴഞ്ചൊല്ലുകളും പ്രഹേളികകളും അന്നത്തെ ഗുരുപരമ്പരയിലുൾപ്പെട്ട വിദ്വാന്മാരിൽ ശേഷിച്ചിട്ടുള്ളവർ ഇന്നും പറയാറുണ്ട്.

കവിയുടേപ്രധാനകൃതികളെല്ലാം സംസ്കൃതഭാഷയിലാണ്. മലയാളത്തിൽ അദ്ദേഹത്തിൻേറ കൃതികളായി ആകെ മൂന്നെണ്ണമേ കിട്ടീട്ടുള്ളു. (൧) ജലന്ധരാസുരവധം ആട്ടക്കഥ. (൨) ഗണനക്രിയാക്രമം മണിപ്രവാളം (൩) ഗദ്യത്തിൽ ഒരുചെറിയ കഥ. സംസ്കൃതത്തിൽ അദ്ദേഹത്തിൻേറ പ്രധാനകൃതികൾ (൧) സ്വരൂപരാഘവം മഹാകാവ്യം. (൨) കീർത്തിവിലാസചമ്പൂ. (൩) കൈവല്യവല്ലീപരിണയവിലാസം. (൪) തുലാഭാരപ്രബന്ധം. (൫) അന്യാപദേശദ്വാസപ്തതി. (൬) ഗൌണനസമാഗമവർണ്ണനം. (൭) ഗാന്ധാരചരിതം. (൮) പാർവ്വതീപരിണയം (൯) അംബരീഷചരിതം. (൰) കാശിയാത്രാനുവർണ്ണനം ഇത്യാദി കാവ്യങ്ങളും, (൧) അഷ്ടപ്രാസശതകത്രയം, ആര്യാശതകദ്വയം (൩) ദേവീവർണ്ണമുക്താവലി (൪) ശ്രീകൃഷ്ണദണ്ഡകം (൫) ത്രിപുരസുന്ദരീഗീതി (൬) ലളിതാസ്തവം (൭) പുണ്ഡരീകപുരേശസ്തവം (൮) കാർത്തികേയാഷ്ടകം (൯) കലിശമനസ്തോത്രം (൰) ധർമ്മസംവർദ്ധിനീസ്തോത്രം (൰൧) അശ്വത്ഥഗണനാഥാഷ്ടകം (൰൨) ഹനുമദഷ്ടകം (൰൩) ശ്രീകണ്ഠേശ്വരസ്തവം (൰൪) മധുനാഥാഷ്ടകം മുതലായസ്തോത്രങ്ങളും, വൃത്തരത്നാവലി, രാമോദയം (അലങ്കാരം) എന്നീശാസ്ത്രഗ്രന്ഥങ്ങളും ആകുന്നു.

## ജലന്ധരാസുരവധം ആട്ടക്കഥ.

---

കവി ആദ്യമായി തിരുവനന്തപുരത്തുവന്നപ്പോൾ രാജ്യം ഭരിച്ചിരുന്ന മാർത്താണ്ഡവർമ്മഉത്രംതിരുനാൾ മഹാരാജാവ് കഥകളിയിൽ അഭിജ്ഞനായിരുന്നു. അക്കാലത്തായിരുന്നുവല്ലോ ഇരയിമ്മൻ തമ്പിയുടെ പ്രസിദ്ധകൃതികൾ ഉണ്ടായതും, കല്ലിച്ച കഥകളിയിൽ പലപരിഷ്കാരങ്ങൾ വരുത്തിയതും. ഏതാദ്ദശനായ രാജാവിനു സ്വമഹാകവിത്വം വെളിപ്പെടുത്തുന്നതു തിരുമനസ്സിലേക്കു ഏററവും രുചിച്ചിട്ടുള്ള ഒരുമാതൃകയിലായാൽകൊള്ളാമെന്നു വിചാരിച്ചായിരുന്നു കവിആദ്യമായി ആട്ടക്കഥ എഴുതാൻ പുറപ്പെട്ടതു്. ഏകദേശം ഹ്വ്വ-ാമാണ്ടിടയ്ക്കാണ് ഈഗ്രന്ഥം രചിച്ചിട്ടുള്ളതെന്നു കേട്ടറിവുണ്ടു്. രാമായണം, മഹാഭാരതം മുതലായപ്രസിദ്ധ ഇതിഹാസങ്ങളിലുള്ളകഥകൾ മിക്കവാറും കേരളീയർക്കു പല മണിപ്രവാളപ്രബന്ധങ്ങളിലായി അന്നുതന്നേ പരിചിതമായിരുന്നു. അതുകൊണ്ടു നൂതനവും, എന്നാൽ പുരാണപ്രസിദ്ധവുമായ ഒരുഉപാഖ്യാനം തിരഞ്ഞെടുക്കുന്നതു ഉചിതമായിരിക്കുമെന്നു കവിയ്ക്കു തോന്നി. സംസ്കൃതസാഹിത്യത്തിൽ ഭൂരിഭാഗവും കരതലാമലകമാക്കി വച്ചിരുന്ന യുവകവിക്കു അതിനു വലിയബുദ്ധിമുട്ടുണ്ടായില്ല. യുദ്ധപ്രിയമായ കഥകളിക്കുചേരുന്ന ഒരുകഥ പത്മപുരാണത്തിൽനിന്നും ലഭിക്കയും ചെയ്തു. ഇങ്ങനേയാണ് ജലന്ധരാസുരവധം കഥഎഴുതാനിടയായതു്.

ഈ കഥകളി ഉണ്ടായഉടയ്ക്കു് അതിനേ രാജകീയസദസ്സു മുഴുവനും കൊണ്ടാടിസ്തുതിക്കയും പലകളിസംഘക്കാരും പകുത്തിഎടുത്തു പാട്ടുകളും മററും കാണാതേ പഠിക്കയും ചെയ്തു. മഹാരാജാവിൻേറ പരിപൂർണ്ണമായ തൃപ്തിക്കു പാത്രീഭവിച്ച കഥകളി ആദ്യമായി തിരുമുമ്പിൽവച്ചുതന്നേ അരങ്ങേററം കഴിക്കപ്പെടുകയും ഉണ്ടായി. ഈഗ്രന്ഥത്തിൻേറ ഒടുവിൽകാണുന്ന 'ശ്രീരാമചിന്തനം' ഇത്യാദി ശ്ലോകത്തിൽനിന്നു മഹാരാജാവിങ്കൽതന്നേ എല്ലാം സമർപ്പിക്കണമെന്നായിരുന്നു കവിയുടെ ഉദ്ദേശമെന്നു തോന്നുന്നു.

## ൨. ഇതിവൃത്തം.

ജലന്ധരാസുരവധം പത്മപുരാണം ഉത്തരഖണ്ഡത്തിൽ മൂന്നുമുതൽ ൧൯-വരെ അദ്ധ്യായങ്ങളം ക്രോഡീകരിക്കുന്ന ഒരു ഉപാഖ്യാനമാണ്. കാമ്യവനത്തിൽ വസിക്കുന്ന പാണ്ഡവന്മാരെ കാണ്മാനായി ഒരിക്കൽ നാരദൻ ചെന്നുചേൎന്നു. അപ്പോൾ യുധിഷ്ഠിരനെ നാരദൻ പറഞ്ഞുകേൾപ്പിക്കുന്ന കഥയാണിതു്. ഈ പുരാണത്തിൽതന്നെ വേറൊരുസ്ഥലത്തു ശ്രീകൃഷ്ണ സത്യഭാമാസംവാദരൂപമായ തുളസീമാഹാത്മ്യപ്രകരണത്തിൽ ൩-മുതൽ ൧൩-വരെ അദ്ധ്യായങ്ങളിൽ ഈകഥ അല്പംസംക്ഷേപമായിപറഞ്ഞു കാണുന്നു. ഈരണ്ടാമതുപറഞ്ഞ കഥയേയാണ് ആട്ടക്കഥയിൽ അനുസരിച്ചു കാണുന്നതു്. (അദ്ധ്യായം ൩-ജലന്ധരോൽപ്പത്തി. ൩-ൽ അമരാവതിജയം, ൧൦-ൽ വിഷ്ണുവരപ്രാപ്തി, ൧൧-ൽ ശിവദൂതസംവാദം; ൧൨-ൽ ദൈത്യസേനാവധം; ൧൩-ൽ സൈന്യപരാഭവം; ൧൪-ൽ ശിവജലന്ധരസംഗ്രാമം; ൧൭-ൽ വൃന്ദ വിഷ്ണുവിനെ സാക്ഷാൽകരിച്ചു; ൧൩-ൽ ജലന്ധരവധം).

### കഥാസംക്ഷേപം.

ഒരിക്കൽ ദേവേന്ദ്രൻ ശിവനേകാണ്മാനായി കൈലാസത്തു ചെന്നു. അവിടെ ശിവഗൃഹത്തിൽ ഒരുരാക്ഷസരൂപനായ പുരുഷനേകണ്ടിട്ടു ആരാണെന്നും മററും ചോദിച്ചതിനു മറുപടി പറയാത്തതിനാൽ ക്രുദ്ധനായഇന്ദ്രൻ വജ്രായുധംകൊണ്ടു ഒന്നു പ്രഹരിച്ചു. അപ്പോൾ രാക്ഷസരൂപം കൈക്കൊണ്ടുപ്രത്യക്ഷനായിരുന്ന പരമശിവൻെറ മൂന്നാംകണ്ണിൽനിന്നും ക്രോധാഗ്നി ജ്വലിച്ചു് ദേവേന്ദ്രനെ പിടികൂടി. അതുകണ്ടു് ബൃഹസ്പതി ഇന്ദ്രൻെറ ജീവരക്ഷയ്ക്കായി ഭഗവാനെ സ്തോത്രംകൊണ്ടു പ്രസാദിപ്പിച്ചു. പ്രീതനായഭഗവാൻ നേത്രാഗ്നിയേ കയ്യിലേന്തി ദൂരെ എറിഞ്ഞു. ആ അഗ്നി ഗംഗാസാഗരസംഗമസ്ഥലത്തു ചെന്നു വീഴുകയും അവിടെനിന്നും ഒരു ശിശുവായിത്തീരുകയും ചെയ്തു. ശിശുവിൻെറ രോദനശബ്ദംകൊണ്ടു ലോകങ്ങളെല്ലാം കലങ്ങിയതുകണ്ടു ബ്രഹ്മാവു് കാൎയ്യമറിയാനായിവരുണൻെറ അടുക്കൽ

എത്തി. വരുണനൻ ബ്രഹ്മാവിനെവന്ദിച്ച് തന്റെശിശുവിനെ ജാതകമ്മാദികൊണ്ടു സംസ്കരിക്കാനായി അദ്ദേഹത്തിന്റെ മടിയിൽവച്ചു. അപ്പോഴേക്കും ശിശു ബ്രഹ്മാവിന്റെ താടിയുംകടന്നുപിടിച്ച് അദ്ദേഹത്തിന്റെ കണ്ണിൽനിന്നു അശ്രുപതിക്കത്തക്കവിധത്തിൽ അതിനെ അങ്ങോട്ടുമിങ്ങോട്ടുമുലച്ചു. ആ അശ്രുജലത്തെ ശിശുതന്റെ ദേഹത്തിൽ ധരിക്കയാൽ "ജലന്ധരൻ" എന്നുപേർ പ്രസിദ്ധമായി. ശിശുവിന്റെ ബലം കണ്ടു പ്രീതനായ പിതാമഹൻ രുദ്രനാലല്ലാതെ അവദ്ധ്യനാണെന്നുള്ളവരവും മററും കൊടുത്തു അന്തർഹിതനായി. അസുരനാകട്ടേ കാലക്രമത്തിൽ കാലനേമി സുതയായ വൃന്ദയേ വിവാഹം ചെയ്തു, ശുക്രസാഹായ്യത്താൽ അസുരാധിപത്യത്തിൽ അഭിഷിക്തനായി എല്ലാഅസുരന്മാരേയും വിളിച്ചുകൂട്ടി ജാലന്ധരപുരത്തിൽ സുഖമായി വസിച്ചു. (അധ്യായം ൻവ).

ദൈത്യരാജൻ ഒരുദിവസം ഛിന്നശിരസ്കനായ രാഹുവിനെ കണ്ടിട്ടു ശിരച്ഛേദത്തിനു കാരണവും മററും ചോദിച്ചകൂട്ടത്തിൽ പണ്ട് അമൃതത്തിനായിട്ടു ദേവന്മാർ സമുദ്രത്തെമഥനം ചെയ്തു സൎവ്വരത്നവും അപഹരിച്ചതും, അസുരന്മാക്കു പരാഭവം പററിയതുമായ കഥകൾ മനസ്സിലാക്കാനിടയായി. ഉടൻ തന്നെ ജലന്ധരൻ ഘസ്മരനെന്ന ദൂതനെ അയച്ച് സ്വപിതാവായ സമുദ്രത്തെ മഥനംചെയ്തതിന് സമാധാനം പറയണമെന്നും അപഹരിച്ചിട്ടുള്ള ശ്രേഷ്ഠവസ്തുക്കളെയെല്ലാം പുത്രനായതന്നെ തിരിയേ ഏല്പിക്കണമെന്നും ആവശ്യപ്പെട്ടു. ഇന്ദ്രനാകട്ടേ, സ്വശത്രുക്കളായ പലരേയും സമുദ്രരാജാവു അഭയം കൊടുത്തു വച്ചുസൂക്ഷിക്കയും മററും ചെയ്തിട്ടുണ്ടെന്നും, അതുകൊണ്ടു ദേവന്മാർ ചെയ്തതു കണക്കായിപ്പോയിഎന്നും സമാധാനംപറഞ്ഞയച്ചു, ഇതുകേട്ടു രോഷാകുലനായ അസുരൻ സകലദേവന്മാരേയും ജയിക്കണമെന്നുകരുതി അസുരസൈന്യവുമായി അമരാവതിയെ രോധിച്ചു. ദേവാസുരന്മാർതമ്മിൽ ഭയങ്കരമായയുദ്ധമാരംഭിച്ചു [യുദ്ധത്തിൽ മരിച്ചുപോയഅസുരന്മാരേ ശുക്രാചാൎയ്യനും ദേവന്മാരേ ബൃഹസ്പതിയും സ്വസ്വപ്രഭാവം കൊണ്ടു പുനർജ്ജീവിപ്പിച്ചു. മരിച്ചുപോയദേവന്മാർ വീണ്ടും ജീവിക്കുന്നതു കണ്ടു ജലന്ധരൻ ശുക്രാചാൎയ്യൻ മൃതജീവിനിവിദ്യയെ ദേവന്മാ

ക്ഷംകൂടി ഉപദേശിച്ച് തന്നെ വഞ്ചിക്കയാണോ എന്നശങ്കിച്ച് അദ്ദേഹത്തോടു ചോദിച്ചപ്പോൾ ദ്രോണാദ്രിയിലുള്ള ദിവ്യൗഷധികൾ കൊണ്ടാണ് ബൃഹസ്പതി ദേവന്മാരെ പുനജ്ജീവിപ്പിക്കുന്നതെന്നു ആചാൎയ്യൻ പറഞ്ഞു. അതറിഞ്ഞ ജലന്ധരൻ ദ്രോണാദ്രിയെ വേരോടേപറിച്ച് സമുദ്രത്തിൽ എറിഞ്ഞുകളഞ്ഞു]. അനന്തരം ജയം അസാദ്ധ്യം എന്നുകണ്ട ദേവന്മാർ ബൃഹസ്പതി വചനാനുരോധേന ഓടി മഹാമേരു ഗഹ്വരങ്ങളിൽ ചെന്നുതാമസിച്ചു തുടങ്ങി. അസുരന്മാർ ജയഭേരിയോടുകൂടി അമരാവതിയ്ക്കകത്ത് ചെന്നു അധികാരവും സ്ഥാപിച്ചു. (൯൯).

ഒളിച്ചോടിയ ദേവന്മാരെ അന്വേഷിച്ച്‌വീണ്ടും ജലന്ധരൻ മേരുഗഹ്വരങ്ങളിലെത്തിയപ്പോൾ ദേവന്മാർ മഹാവിഷ്ണുവിനെ സ്തുതിച്ചു. ഭക്തവത്സലനായ വിഷ്ണു, സാഗരസംഭവത്വംകൊണ്ടു തന്റെ സ്യാലനായ ജലന്ധരൻ തന്നാൽ വദ്ധ്യനല്ലെന്നുള്ള വസ്തുതയെ ഗ്രഹിപ്പിച്ച് ലക്ഷ്മിയെ ആശ്വസിപ്പിച്ചിട്ട് ഗരുഡാരൂഢനായി ദേവന്മാരുടെ അഭയസ്ഥാനത്ത് എത്തി. ഗരുഡന്റെ പക്ഷാഘാതംകൊണ്ടു ഇളകിയവാത്യയിൽ മേഘങ്ങളെന്നപോലെ ഭ്രമിക്കുന്ന അസുരന്മാരെകണ്ടിട്ടു ജലന്ധരൻ വിഷ്ണുവിന്റെ നേരെ എതിൎത്തു. വിഷ്ണുവും അസുരരാജനും തമ്മിൽ വളരെനേരം ദ്വന്ദയുദ്ധം ചെയ്തു. ഒടുവിൽ അസുരന്റെ പരാക്രമം കണ്ടു് പ്രീതനായവിഷ്ണു ആവശ്യമുള്ളവരം വരിച്ചുകൊള്ളുവാനായി പറഞ്ഞു. ഭഗിനിയായ ലക്ഷ്മീദേവിയോടും, സകല ദേവന്മാരോടും കൂടി മഹാവിഷ്ണു അസുരരാജധാനിയിൽ ദൌവാരികനായി വസിച്ചു കൊള്ളണമെന്നായിരുന്നു ജലന്ധരന്റെ അഭീഷ്ടം. വിഷ്ണു അപ്രകാരം ചെയ്കയും ചെയ്തു. ഇങ്ങ

---

[ ] ഈ ഭാഗം ആട്ടക്കഥയിലില്ല.

ന്നേ ദേവവസ്തുക്കളെയെല്ലാം സ്വാധീനമാക്കി അസുരേന്ദ്രൻ നീതിയോടുകൂടി പ്രജാപാലനം ചെയ്തുവന്നു. (൧൦൦)

അനന്തരം ഒരുദിവസം നാരദമഹർഷി ജലന്ധരനെക്കാണ്മാനായി എത്തി. സല്ക്കാരപൂർവ്വമായ കുശലപ്രശ്നാനന്തരം മഹർഷി ഇങ്ങനേ പറഞ്ഞു. "ഞാൻ കൈലാസത്തുചെന്നു് ശംകരഭഗവാൻെറ ഐശ്വൎയ്യവും മററും കണ്ടിട്ടു് ഇങ്ങോട്ടുവരികയാണു്. അദ്ദേഹത്തിൻെറ പ്രിയതമയായ പാൎവ്വതീദേവിയുടേ സൌന്ദൎയ്യംഒന്നുകൊണ്ടുതന്നേ ലോകത്തിലുള്ള മററവിഭവങ്ങളെല്ലാം നിസ്സാരമാണെന്നു തോന്നിപ്പോയി. ത്രിലോകീചക്രവൎത്തിയായ ഭവാനു് ആസ്ത്രീരത്നം ഒന്നില്ലാത്തകുറവു് വാസ്തവത്തിൽഒരുകുറവുതന്നേയാണു്. ഇത്രമാത്രം ശ്രേഷ്ഠവസ്തുക്കളുള്ള ഭവാൻ പാൎവ്വതിയെക്കൂടി സ്വാധീനയാക്കിയെങ്കിലേ സംപത്തിനു പരിപൂൎത്തി വരികയുള്ളൂ" ഈപ്രലോഭനത്തിനു വശംവദനായ ജലന്ധരൻ രാഹുവിനേ വിളിച്ചു് പരമശിവൻെറ അടുക്കലേക്കയച്ചു. "ദിഗംബരനും ഭിക്ഷാശിയുമായ അങ്ങയ്ക്കു സൌന്ദൎയ്യവതിയായ പാൎവ്വതി ഉചിതയായ ഭാൎയ്യയല്ല. അതുകൊണ്ടു സൎവ്വരത്നേശ്വരനായിരിക്കുന്ന ജലന്ധരനു് ഈ സ്ത്രീരത്നത്തെ സമൎപ്പിക്കുന്നതാണു് ഉചിതം" എന്നിങ്ങനേയുള്ള സന്ദേശവാക്യത്തെ രാഹുചെന്നറിയിച്ചു. ഈവാക്കുകേട്ടു ക്രുദ്ധനായ ശിവൻെറ ഭ്രൂമദ്ധ്യത്തുനിന്നും ഘോരരൂപിണിയായകൃത്യ ചാടിപുറപ്പെട്ടു രാഹുവിനേ പിടികൂടി ഭക്ഷിക്കാൻ ഭാവിച്ചു. ഭയാക്രാന്തനായ രാഹു ശിവനെത്തന്നേ ശരണം പ്രാപിച്ചതുകൊണ്ടു വല്ലവിധവും രക്ഷപ്പെട്ടു സ്വസ്വാമിയുടേ അടുക്കൽ എത്തി. (൧൦൧)

രാഹുവിങ്കൽനിന്നു് വിദിതവൃത്താന്തനായ ജലന്ധരൻ കോപാകുലനായി സൈന്യസമേതം കൈലാസത്തേക്കു പുറപ്പെട്ടു. ഇതിനിടയ്ക്കു ദേവന്മാർ ശിവനേ വൎത്തമാനംധരിപ്പിച്ചു. ശിവ

ൻ വിഷ്ണു തുടങ്ങിയുള്ള സകലദേവന്മാരുടേയും തേൻറയും തേജോംശങ്ങളേക്കൊണ്ടു സുദൎശനചക്രം നിൎമ്മിച്ചു. കൈലാസത്തിലെത്തിയ ജലന്ധരനോടു ഭൂതഗണങ്ങൾ ഭയംകരമായി യുദ്ധമാരംഭിച്ചു. (൧൦൪). *

ജലന്ധരൻ അനവധി മായകൾ പ്രയോഗിച്ചിട്ടും,ഒടുവിൽ ശിവനാൽ ചക്രായുധംകൊണ്ടു ഹതനായി. അവങ്കൽ നിന്നുമുണ്ടായ തേജസ്സ് ശിവനിൽ തന്നേ ലയിക്കുകയുംചെയ്തു. ഇതാണ് പുരാണകഥയുടേ ചുരുക്കം. മഹാവിഷ്ണു വൃന്ദയുടേ ചാരിത്രഭംഗം വരുത്തിയതും, വിഷ്ണുവിൻേറ ഭ്രാന്തിശമനത്തിനായി തുളസിഉണ്ടായതും മററുമായ കഥാഭാഗങ്ങൾ ആട്ടക്കഥയ്ക്കു ആവശ്യമില്ലായ്കയാൽ കവി എടുത്തിട്ടില്ല.

പുരാണത്തിൽ പ്രകരണാന്തരത്തിൽ കാണുന്ന ജാലന്ധരോപാഖ്യാനത്തിൽ (൧) നൃത്തംകൊണ്ടു ശിവനേ ഉപാസിക്കാൻ ചെന്ന ദേവേന്ദ്രൻ യുദ്ധം വരിച്ചു, (൨) ശിവൻേറ ക്രോധം മൂൎത്തീകരിച്ചതാണ് സിന്ധുസാഗര സംഗമസ്ഥലത്തുനിന്നും ശിശുവായതു്, (൩) ശുക്രവചനം ഹേതുവായി സമുദ്രം പിൻവാങ്ങിയസ്ഥലത്താണ് മയൻ ജാലന്ധരപുരംസ്ഥാപിച്ചതു്, (൪) സ്വൎണ്ണ എന്ന അപ്സരസ്ത്രീക്കു ക്രൌഞ്ചപ്രസാദത്താലുണ്ടായ പുത്രിയായിരുന്നു വൃന്ദ, (൫) ക്ഷീരസാഗരം ജലന്ധരൻേറ പിതൃവ്യനാണ്, (൬) ഘസ്മരൻേറ സ്ഥാനത്തു ദൂതൻ ദുൎവ്വാരണനായിരുന്നു, (൭) യുദ്ധഭൂമി മേരുമന്ദരപൎവ്വതങ്ങൾക്കു മദ്ധ്യേ ആയിരുന്നു, എന്നിങ്ങനേ ചില ചില്ലറ വ്യത്യാസങ്ങളേ ഉള്ളൂ.

൩. പാത്രനിരൂപണം.

൧. ജലന്ധരൻ:—ശിവൻേറ കോപാഗ്നിയിൽ നിന്നുമ

---

* അടുത്ത രണ്ടദ്ധ്യായങ്ങൾ യുദ്ധവൎണ്ണനമാണ്.

ണ്ടായതു നിമിത്തം രജോഗുണപ്രധാനനായ ജലന്ധരനെ പുരാണാനുസാരേണ ഒരു അസുരനായിട്ടാണ് കല്പിച്ചിരിക്കുന്നതു്. അസുരനെ മിക്കവാറും ഒരുയോഗ്യനായിട്ടുതന്നെ നാം കാണുന്നു. സ്വജനാഭ്യുന്നതിയെ കാംക്ഷിക്കുന്ന ഏതൊരുത്തനാണ് അവരുടെ പരാഭവം കാണുമ്പോൾ അമർഷം ഉണ്ടാകാത്തതു് ? അതുകൊണ്ടു നികൃത്തശിരസ്സായ രാഹുവിനെ കണ്ടിട്ടു പ്രതീകാരേച്ഛ ഉണ്ടാകുന്നതും, സ്വപിതാവായ സാഗരത്തെ വിലോഡനം ചെയ്തദേവന്മാരോടു യുദ്ധത്തിനു പുറപ്പെടുന്നതും യുക്തമെന്നെ വിചാരിക്കേണ്ടതുള്ളു. മഹാവിഷ്ണു വരംവരിച്ചു കൊള്ളുവാൻ പറഞ്ഞപ്പോൾ സമസ്തദേവന്മാരോടും കൂടെ അദ്ദേഹം ദ്വാരപാലകനായിരുന്നു കൊള്ളണമെന്നു ആവശ്യപ്പെട്ടതു അസുരന്റെ അധഃപതനത്തിനു ബീജമായ ഔദ്ധത്യത്തെ നല്ലവണ്ണം വെളിവാക്കുന്നു. ജലന്ധരന്റെ പ്രാഭവം പരമകാഷ്ഠയെ പ്രാപിച്ചിരിക്കുംപോഴാണ് നാരദന്റെ വരവു്. മഹർഷി അസുരന്റെയും പരമശിവന്റെയും ഐശ്വര്യത്തെ ഒന്നുതാരതമ്യപ്പെടുത്തി അസുരന്റെ ന്യൂനതയെ ചൂണ്ടിക്കാണിക്കുന്നു. ഗർവ്വിഷ്ഠനായ അസുരൻ അതുസഹിക്കാതെ പാർവ്വതിയെ കൈക്കലാക്കാനുള്ള ശ്രമം തുടങ്ങുന്നു. ഈ അവസരത്തിൽ അസുരൻ തന്റെ ജനനഹേതു പരമശിവനാണെന്നും, തൽക്കാലം തനിക്കുള്ള ഐശ്വര്യാദികൾകൊണ്ടു തൃപ്തിപ്പെടേണ്ടതാണെന്നും വിചാരിക്കുന്നില്ല. രജോഗുണം കൊണ്ടു മൂർച്ഛിതനായ അസുരൻ തനിക്കു പ്രതിഭടനായി ലോകത്തിൽ ആരും ഉണ്ടാകരുതെന്നുള്ള അഹംകാരം നിമിത്തം തന്റെ ഔദ്ധത്യത്തിനു വശപ്പെടുന്നു. അന്നുമുതൽ അവന്റെ അധഃപതനത്തിനുള്ള കാലവുമാരംഭിച്ചു. ഇങ്ങനെ അഹംകാരായത്തന്മാർക്കു അവസാനം എങ്ങനെയെന്നുള്ളതിനു ഉത്തമ ദൃഷ്ടാന്തമായിട്ടു ജലന്ധരൻരംഗത്തിൽ നിന്നും മറയുന്നു.

൮. ദേവേന്ദ്രൻ:—ഈകഥയിൽ നാം ദേവേന്ദ്രനെ കാണു
ന്നതു് സ്വയംകൃതാനൎത്ഥം വരുത്തിവയ്ക്കുന്ന ഒരുഅസമീക്ഷ്യകാ
രിയായിട്ടാണ്. കൈലാസത്തു ഭഗവദ്ദൎശനത്തിനായി പോയ
ആൾക്കു പെട്ടെന്നു കോപമുണ്ടായതു മീണ്ടുവിചാരമില്ലായ്കയാ
ലല്ലെ? ഈ സ്വഭാവം ദേവെന്ദ്രനുണ്ടാകാനുള്ള കാരണവുംസ്പ
ഷ്ടമാണ്. പാലാഴിമഥനവും മററുംകഴിഞ്ഞ് അമൃതപാനമത
നായി, ചിന്താമണിയും മററും കൈവശമാക്കി ത്രൈലോക്യാധി
പൻ എന്നഭാവത്തിൽ ഞെളിഞ്ഞ് തനിക്കും ശത്രുക്കളുണ്ടാ
യേക്കാമെന്നുള്ള വിചാരംലേശംപോലുമില്ലാതെ ദേവേന്ദ്രൻ
താൻ ഒരുദിവ്യനായിരുന്നിട്ടും ശുദ്ധതേജസ്സായിരുന്ന ഭഗവാ
നേ ആരെന്നറിയുന്നില്ല. കാൎയ്യമെന്തെന്നു മനസ്സിലാക്കാനായി
അല്പം ചിന്തിക്കാൻപോലും ദേവേന്ദ്രനുക്ഷമതോന്നുന്നില്ല. ശി
വന്റെ നേത്രാഗ്നിയിൽനിന്നും പുറപ്പെട്ട തേജസ്സുതല്ക്കാലം
ബൃഹസ്പതിയുടെ സഹായം കൊണ്ടുശമിച്ചു എന്നുവരികിലും
കാലാന്തരത്തിൽ അതുദേവന്മാരുടേ സകല വിപത്തുകൾക്കും
നിദാനമായിഭവിക്കുന്നു. അസുരകുലാന്തകനായ മഹാവിഷ്ണുവി
നുപോലും അതിനെതടയാൻ ശക്തിയില്ല. ഒടുവിൽ ഉല്പത്തി
ഹേതുവായ പരമശിവനാൽ മാത്രമേഅതിനു ശമം കിട്ടുന്നുള്ളൂ.
ഇപ്രകാരം സത്വഗുണപ്രധാനികളായ ദേവന്മാൎക്കുപോലും
കരാണവശാൽ അഹംകാരം വന്നുപോയാൽ, ആയതിന്റെ
ഫലം അവർ അവശ്യം അനുഭവിച്ചെതീരു എന്നും, എന്നാൽ
സ്ഥായിയായി നിൽക്കുന്ന സത്വഗുണത്തിന്റെ മാഹാത്മ്യം
കൊണ്ടു അവൎക്കു കാലാന്തരത്തിൽ ആപന്മോചനം ഉണ്ടായി
സുഖംപ്രാപിക്കുമെന്നും ഉള്ള പാഠമാണ് നാം ദേവേന്ദ്രന്റെ
ചേഷ്ടിതങ്ങളിൽ നിന്നും പഠിക്കുന്നതു്.

൯. മഹാവിഷ്ണു:—ത്രിമൂൎത്തികളിൽവച്ചു് പ്രപഞ്ചസ്ഥി
തിക്കു ഹേതുഭൂതനായ വിഷ്ണു ദേവന്മാൎക്കുവന്നുക്രൂടിയ ആപത്തി
നേകേട്ടമാത്രയിൽ സ്വകൃത്യനിൎവ്വഹണത്തിനായി സ്ഥലത്തെ
ത്തുന്നു. എന്നാൽ ശിവതേജസ്സംഭൂതനും ന്യാലനമായ ജല
ന്ധരനേവധിക്കുന്നതിന് സ്വയം പ്രാപ്തനല്ല. നിയതികൃതമാ
യ പ്രപഞ്ചചക്രയന്ത്രത്തിൽ വല്ലഅററകുററവും വന്നുപററി
യാൽ, അതുശരിയാക്കാൻ ചിലപ്പോൾ ത്രിമൂൎത്തികൾക്കും അ

സാദ്ധ്യമാണ്. അസുരന്നുവരംനൽകാമെന്നു പറഞ്ഞതുനിമിത്തം വിഷ്ണുവിന്ന് അസുരരാജധാനിയിൽ കാവലായി കിടക്കേണ്ടിവന്നു. ഇതുകൊണ്ടു് അസുരകൃതമായ ക്ഷോഭം തൽക്കാലത്തേക്കു നിലയ്ക്കുകയുംചെയ്തു. ഇപ്രകാരം വിഷ്ണുവും തന്നെനിയന്ത്രണം ചെയ്യുന്ന ഒരുനിയതിക്കു അധീനനാണെന്നു തെളിയുന്നു.

൪. ശിവൻ:—ശിവനെന്നാം ആദ്യമേ തന്നെ രംഗത്തിൽ കാണുന്നില്ല. ജലന്ധരന്റെ ഉൽപത്തിക്കു ഹേതുവായ സംഗതികളെല്ലാം ശ്ലോകത്തിൽകഴിയുന്നതേ ഉള്ളു. ശിവനെപ്രത്യക്ഷമായികാണുന്നതു് ജലന്ധരനുമായുള്ള യുദ്ധത്തിലാണ്. ആലംകാരികമതാനുസാരേണ ജലന്ധരനെ നായകനാക്കികല്പിക്കുന്നതു ഉചിതമല്ലെന്നുള്ള പക്ഷം ശിവൻതന്നെയാണ് വാസ്തവത്തിൽനായകൻ. രംഗത്തിൽ പ്രവേശിപ്പിച്ചില്ലെന്നുവരികിലും കഥയിൽ ആദ്യവസാനം അദ്ദേഹത്തിനുതന്നെ. നായകഗുണങ്ങളെല്ലാം സാക്ഷാത്തായി വർണ്ണിച്ചിട്ടില്ലെന്നുവരികിലും പ്രസിദ്ധ നായകന്മാരുടെ വിഷയത്തിൽ പ്രതിനായകന്റെ പരാക്രമങ്ങളേവർണ്ണിച്ച് അവന്റെ പരാഭവത്തെ നായകകൃതമാക്കിച്ചെയ്താലും നായകത്വത്തിനു ഹാനി ഇല്ലെന്നുള്ളതു് ആലംകാരികന്മാർക്കു സമ്മതവുമാണ്. പ്രകൃതഗ്രന്ഥത്തിൽ ജലന്ധരന്റെപരാക്രമങ്ങളേയാണ് ഭൂയിഷ്ഠാംശംകൊണ്ടു വർണ്ണിച്ചിട്ടുള്ളതെന്നുവരികിലും, അവന്റെഹന്താവായ പരമശിവൻ സാക്ഷാൽ ഈശ്വരനായിരിക്കേ അദ്ദേഹംതന്നെയാണ് നായകൻ എന്നു സ്ഥാപിക്കുന്നതിൽ ദോഷമൊന്നുമില്ല. സർവ്വശക്തനായഭഗവാന്റെ ഇച്ഛാധീനമായ ഒരുലീലമാത്രമാണ് ഈ ഉപാഖ്യാനത്തിലെസകല സംഭവങ്ങളും. ഇന്ദ്രന്റെഅസമീക്ഷ്യകാരിതയ്ക്കു ഒരു ശിക്ഷ, സ്വാംശോൽഭൂതമാണെന്നു വരികിലും സ്ഥായിയായ അഹങ്കാരത്തിനു ഒരിക്കലും നിലയില്ലെന്നു ലോകർക്കു ബോദ്ധ്യപ്പെടുത്തുക, സൃഷ്ടിക്കും സംഹാരത്തിനും താൻ തന്നേയാണ് അധീശ്വരൻ എന്നുസ്ഥാപിക്കുക, തനിക്കു ക്ഷണികമായുണ്ടാകുന്ന വികാരങ്ങൾ ലോകത്തിൽ എത്ര മഹത്തായ കാര്യങ്ങളേയാണ് ഉണ്ടാക്കിത്തീർക്കുന്നതെന്നു ദേവാദികളേ ഗ്രഹിപ്പിക്ക, ഇത്യാദി പലതത്വങ്ങളും ഭഗവാൻ തിരോഹിതനായിരുന്നുകൊണ്ടു തന്നേ ഈ കഥാസംഭവങ്ങൾ കൊണ്ടു പ്രകടീകരിക്കു

ന്നു. ഇപ്രകാരം പ്രപഞ്ചഗതികളെ നിയന്ത്രണം ചെയ്യുന്ന നിയതിയുടേ ശക്തി ശിവനിഷ്ഠമായിട്ടാണ് ഈ കഥയിൽ കാണുന്നതു്. ബ്രഹ്മാവിനു ഈ കഥയിലുള്ളഭാഗം ജലന്ധരന്റെ നാമകരണവും വരപ്രദാനവും കൊണ്ടുകഴിയുന്നു,

൩. രാഹു, ഘസ്മരൻ:—ഇവർ രണ്ടുപേരും ജലന്ധരന്റെ പ്രധാനദൂതന്മാരാണ്. ആദ്യമായി ഇന്ദ്രന്റെ അടുക്കൽ ചെല്ലുന്നതു ഘസ്മരനും, പിന്നീടു പാർവ്വതിയെ ചോദിക്കാനായി ശിവന്റെ അടുക്കൽ ചെല്ലുന്നതു രാഹുവുംആകുന്നു. ഘസ്മരൻ ആപത്തൊന്നും പിണയാതെവന്നുചേരുന്നു. എന്നാൽ രാഹു കൃത്യയുടേ വായിൽനിന്നും വല്ലവിധവും രക്ഷപ്പെട്ടു പോന്നുഎന്നേ ഉള്ളൂ.. രാഹു ജലന്ധരന്റെ ഒരു പാർശ്വസ്ഥനാണ്. ആദ്യമായി രാഹുവിന്റെ വികൃതരൂപംകണ്ടിട്ടാണ് ജലന്ധരൻ പൂർവ്വവൃത്താന്തവും മററും ചോദിക്കാനും, പാലാഴിമഥനത്തിലെ കഥയെല്ലാം അറിയാനും ഇടയായതു്.

൪. നാരദൻ:—ഇദ്ദേഹത്തിന്റെ പ്രവേശം കഥയിലേ ഘട്ടമൊന്നു തിരിച്ചുവിടുന്നു. ജലന്ധരനേ ശിവനുമായി കൂട്ടിമുട്ടിക്കാനുള്ള പണി അദ്ദേഹം ഭംഗിയായി പററിക്കുന്നു. ജലന്ധരനേ സ്തുതിച്ചു പൊക്കി വച്ചും, ആവശ്യംപോലെ വചോഭംഗികൾ പ്രയോഗിച്ചും അസുരന്റെ ഗർവ്വത്തെഉത്തേജിപ്പിക്കുന്നു. കലഹമുനിയുടേകൌശലം പൂർണ്ണമായിഫലിച്ചു എന്നതിൽ രണ്ടുപക്ഷമില്ല.

ശേഷമുള്ളപാത്രങ്ങളുടേ പ്രയോജനം അതാതു അവസരത്തിൽ കഥയിൽനിന്നുതന്നേ സ്പഷ്ടമാകുന്നു. ദേവസ്ത്രീകൾ, വൃന്ദ, കൃത്യ, നന്ദികേശ്വരൻ, സുംഭനിസുംഭാദികൾ എന്നിവർ അതാതു പ്രകൃതത്തിൽ അവരവരുടേ കൃത്യങ്ങളേ ഭംഗിയായി നിർവ്വഹിക്കുന്നു.

കഥയിലെ പ്രധാനരസം വീരരസംതന്നേ. ആരംഭത്തിലുള്ള ശൃംഗാരപദങ്ങളിൽ ആട്ടക്കഥാ കർത്താക്കന്മാരുടേ പതിവിനേ പ്രസ്തുതകവിയും ആദരിച്ചിട്ടുണ്ടെന്നേ ഉള്ളൂ. ജലന്ധരനും ദേവേന്ദ്രനുമായുള്ള യുദ്ധം, പിന്നീട് വിഷ്ണുവും അസുരനുമായുള്ളപോര്, രാഹുവിനേ കൃത്യ ആട്ടിയോടിച്ചഭാഗം, സുംഭനി

സ്വംഭാദികളും ഭൂതഗണങ്ങളുമായുള്ള മത്സരം, ഒടുവിൽ ശിവനും ജലന്ധരനുമായുള്ള യുദ്ധം, ഇത്യാദി ഭാഗങ്ങളെല്ലാം വീരരസം കൊണ്ടു പൂരിതങ്ങളായിരിക്കുന്നു. ഇതുതന്നേയാണു കഥകളിക്കുള്ള മെച്ചവും.

## ൪. ഭാഷ.

ഈ കഥകളിയിലെഭാഷ സംസ്കൃതഭൂയിഷ്ഠമായ ഒരു മണിപ്രവാളമാണെന്നു പറയാം. എല്ലാശ്ലോകങ്ങളും, ഇടയ്ക്കു കാണുന്ന ദണ്ഡകവും മുഴുവൻ ശുദ്ധസംസ്കൃതത്തിൽ തന്നേയാണ്. പാട്ടുകളെല്ലാം സർവ്വസമ്മതമായ ഒരു മണിപ്രവാളത്തിലാണെന്നു വരികിലും, പ്രാചീന മണിപ്രവാളത്തോടാണ് അധികമടുപ്പമുള്ളത്. ശുദ്ധസംസ്കൃതവും മലയാളവും ഇടകലർന്ന് കവിയുടേ ചാതുര്യം പോലെയെല്ലാം കൃതിചമച്ചിട്ടുണ്ട്. സംസ്കൃതശ്ലോകങ്ങളെല്ലാം അതിപ്രൌഢമായ ഒരുരീതിയിലാണ് എഴുതിക്കാണുന്നത്. സാമാന്യം വ്യുൽപന്നന്മാർപോലും വ്യാമോഹിക്കത്തക്ക പലഭാഗങ്ങളും കവിയുടേ പദ്യങ്ങളിൽ കാണാനുണ്ട്. അന്നത്തേ പണ്ഡിതകേസരികളായ സഹൃദയന്മാൎക്കു ഇതൊരു പ്രയാസമുള്ള ഗ്രന്ഥമായി തോന്നിയിരിക്കാനിടയില്ലെന്നുമാത്രമല്ല, ഇത്രയും പ്രൌഢമായാലേ അവൎക്കു രസിച്ചിരിക്കാനുമിടയുള്ളു.

സംസ്കൃതഭാഷയിൽ കവിയുടേ വാഗ്വശ്യത അന്യാദൃശം തന്നേ. അനുപ്രാസം, യമകം മുതലായ ശബ്ദവൈചിത്ര്യങ്ങൾ കവിക്കു വാസനാസിദ്ധങ്ങളാണ്. കാടും പടപ്പുമെല്ലാം ഞെരിച്ചു തകൎത്തുകൊണ്ടു പുറപ്പെടുന്ന ഒരുമത്തഗജം പോലെയാണോ കവി കാവ്യഗഹനത്തിൽ സഞ്ചരിക്കുന്നതെന്നുതോന്നും. "കുന്ദകാന്തിഹര ദന്തവൃന്ദയാ——," മന്ദാകിനിയുടെ പുളിനേ ചെല്ലാം——" ഇത്യാദി പദങ്ങളിലേ പദലാളിത്യം ശയ്യമുതലായ ഗുണങ്ങളും, "ക്ഷൈബ്യക്ഷുബ്ധാൽ——" ഇത്യാദികളിലേ രസാനുഗുണമായ ഊൎജ്ജസ്വലതയും, ഒരുമഹാകവിയുടേ കൃതികൾക്കു ഉചിതമായവതന്നേ. "മേനിക്കു മോഹമായിച്ചെന്നു മാനിന്റെ കുട്ടിയോടേററ ആനത്തലവന്മാർ തോറെറന്നാൽ നാണക്കേടല്ലേ" ഇത്യാദിവചനങ്ങൾ കാണുമ്പോൾ ഒരു കേരളീ

യൻെറ രസികത്വംകൂടി കവിയ്ക്കുണ്ടെന്ന ആരും സമ്മതിച്ചു
പോകും.

വാച്യാതിശായിയായ വ്യംഗ്യം പലസ്ഥലങ്ങളിലും ഉത്തമ
കാവ്യമെന്നുള്ളതിനേ വെളിപ്പെടുത്തുന്നു. ഉദാഹരണമായി വ
ന്ദനശ്ലോകങ്ങളിൽ ചേർത്തിട്ടുള്ള "സോയം മാർത്താണ്ഡരാജോ--
---" എന്നാരംഭിക്കുന്ന ശ്ലോകത്തിൽ ശ്ലേഷശക്തികൊണ്ടു സൂ
ര്യാതിശായിയാണ് രാജാവിൻെറ പ്രതാപം എന്നുള്ള വാച്യാ
ർത്ഥത്തിനും പുറമേ, ഒരു പ്രതിദ്വന്ദ്വി വാസ്തവത്തിൽ ഉത്തമ
ഗുണവാനായിരുന്നാൽ, അവൻസ്വസമാനധർമ്മാവായ ശത്രുവി
ന്ന് അധർമ്മമാർഗ്ഗത്തിൽ അപകാരം ചെയ്വാൻ ഇച്ഛിക്കയില്ലെ
ന്നും, ഈശ്വരഭജനംമുതലായ സൽക്കർമ്മങ്ങൾകൊണ്ടുസ്വസ്ഥാ
നസംരക്ഷണത്തിനുമാത്രം ഇച്ഛിക്കുകയേ ഉള്ളു എന്നും മററുമുള്ള
ചമത്ക്കാരകാരിയായ പ്രതീയമാനാർത്ഥം പ്രകടതരമായിരിക്കു
ന്നസ്ഥിതിക്കു അതു ഉത്തമകാവ്യമാണെന്നു സമ്മതിക്കാതേ ക
ഴികയില്ല. ഇങ്ങനേ അവിടവിടേയായിപലസ്ഥലങ്ങളിലും കാ
ണുന്നതുകൂടാതേ, ഗ്രന്ഥം മുഴുവനും വായിച്ചു തീരുംപോൾ, ചി
ലഗഹനമായ പ്രപഞ്ചതത്വങ്ങൾ കൂടി ധ്വനിക്കുന്നതായി സ
ഹൃദയ ദൃഷ്ടിയ്ക്കു സ്പഷ്ടമാകുന്നതാണ്.

എച്ച്. രാമസ്വാമിഅയ്യർ എം. ഏ.

---

P—പന്തളത്തുനിന്നു കിട്ടിയപ്രതി.
K—കീരിക്കാട്ടുനിന്നു കിട്ടിയതു.

കഥാപാത്രങ്ങൾ.

1. ജലന്ധരൻ.
2. ദേവേന്ദ്രൻ.
3. ശിവൻ.
4. വിഷ്ണു.
5. ബ്രഹ്മാവ് (രംഗത്തിൽ പ്രവേശമില്ല).
6. നാരദൻ.
7. രാഹു.
8. ഘസ്മരൻ.
9. സുംഭൻ.
10. നിസുംഭൻ.
11. നന്ദികേശ്വരൻ.
12. വൃന്ദ.
13. ദേവസ്ത്രീകൾ.
14. കൃത്യ.



# ജലന്ധരാസുരവധം.

(ആട്ടക്കഥ).

വന്ദന ശ്ലോകങ്ങൾ.

ബാലാംബാലാർക്കകോടിപ്രകടതടമണീകോടികോടീരലോല-
ജ്ജ്വാലാമാലാതിവേലാരുണിത സകലദിക്‌ചക്രവാളാന്തരാളാ
ലീലാലോലാ സഖീഭിഃ പുരഹരരമണീ ഭക്തമന്ദാരവല്ലീ
ശൈലാലോലാംശ്രിയംസാദിശതു ഭഗവതീ ശ്രീമതീ ഗോമതീവഃ

പ്രത്യൂഹശൈലശതകോടിമിഭേന്ദ്രവക്ത്രം
പ്രത്യൂഷഭാനുസദൃശം പ്രണമാമിദേവം
അവ്യാജസുന്ദരമണീ ഗണഭൂഷിതാംഗീം
കർപ്പൂരകുന്ദരമണീയരുചിം ച വാണീം. ൨.

ഹർഷാൽകർഷൻ സുരഭികുസുമാലംകൃതാം, നീലവേണീം,
മേനാപുത്ര്യാഃ കുസുമഗളനാൽ കോപലോല ഭ്രുവംതാം
ഭോഗാബദ്ധാം പ്രസഭമചിരാൽ സ്രംസയന്തീം ജടാംസാം
ചുംബന്നക്ഷ്ണോരമരസരിതം ഛാദയൻവഃ ശിവോവ്യാൽ. ൩

ലോലല്ലോലംബമാലാകുലചലദളികാബദ്ധമന്ദാരമാലം,
ഗോപീവ്യാപീനകുംഭസ്തനതലടിതപടാക്ഷേപലോലം, സുനീലം,
ബാലം ചേലംവസാനം, തടിദമലമശേഷാമരോപാസ്യമാനം
സർവ്വം നിർവ്വാസയേദ്വോ ദുരിതമുരുമഹോ വാസുദേവാഭിധാനം ൪

നിദ്രാമുദ്രാസുവിദ്രാവിതഭുവനഭയോ ലോകരക്ഷാവിധായീ
പദ്മാസദ്മായതാക്ഷോ നിജചരണജുഷാമക്ഷയാനന്ദദായീ
ഭവ്യം നവ്യാംബുദാഭഃ കലയതു ഭവതാമബ്ജനാഭോതിമായീ
ചാർവ്വാസർവ്വാതിശായീ സകലഗുണതയാഭോഗിരാട് ഭോഗശായീ
[൫.

സോയം മാർത്താണ്ഡരാജോജയതി ഭുവനമാക്രമ്യ യസ്യപ്രതാപേ
ദൌമം ഹൃതചാരസാംശം കലയതിസമയേ കാഞ്ചനാമോഘ
[വൃഷ്ടിം

മാൎത്താണ്ഡഃ സ്വാധികാരപ്രചലനചകിതഃ സത്പഥേ വൎത്ത
[മാനഃ
പ്രാദക്ഷിണ്യക്രമാഖ്യം പ്രചരതിനിയമം സൎവ്വദേവാലയസ്യ ന്യ.

ശങ്കരാഭരണം-ചെമ്പട.

ശ്ലോ—

സുത്രാമാഖലു,നിസ്സപത്നാദിവിഷതസാമ്രാജ്യ ലക്ഷ്മീം,നവാ-
മാസാദ്യാമരവൃന്ദവന്ദിതപദോ ലോകത്രയീനായകഃ
മന്ദാരദ്രുമപാരി ജാതസുരഭിശോഭത്തചിന്താമണീ-
ഭൂയിഷ്ഠാമമരാവതീമധിവസന്നാനന്ദമാവിന്ദത, ൧.

പദം.

ദേവലോക സാൎവ്വഭൌമൻ-ഭാവുക നിവാസൻ
സേവകജന പാലകൻ-പാവകശീലകൻ
നീലലോഹിത സേവകൻ-ശീലരത്നാകരൻ
നീലനീരജ നയനൻ-ശൈലവദലോലൻ
ജംഭാദി പ്രബലാസുര-ഡംഭവി ഭഞ്ജകൻ
രംഭാദിവരരംഭോരു-സംഭോഗസുഖാത്തൻ
കൈരവശര സുന്ദരൻ-വീരബാഹുമാന്യൻ
വിരനശേഷ ഭുവനം-സ്വൈരമാപാലയൻ.

കാമോദരി-ചെമ്പട.

ശ്ലോ—

സമാസ്ഥി നവമാധവീകുസുമസൌരഭേ സൌരഭേ,
സുമന്ദപവനേ വനേ ഹൃദയനന്ദനേ,നന്ദനേ,
കദാചിദഥസഞ്ചരൻ,സുരവിലാസിനീഭിഃ,സമം,
വിലാസധൃതകൌതുകഃ സരസമാഹസംക്രന്ദനഃ, ൨.

പല്ലവി.

സുന്ദരിമാരേ കണ്ടാലും മമനന്ദന ചാരുരുചിം .

അനുപല്ലവി.

കുന്ദരദാവലിമാരേ ചഞ്ചതി ചന്ദനശൈലസമീരണനധുനാ.
(സുന്ദ-)

ചരണങ്ങൾ.

൧. ശൃംഗാരപ്രിയശീലകളേ! കള-
ഭൃംഗാരവമിതു കേട്ടാലപ്പോൾ
ഗംഗാധരഭഗവാനും ചേതസി
ശൃംഗാരോദയശരഭയമുണ്ടാം. (സുന്ദ-)

൨. കല്പകപുഷ്പഭരങ്ങൾ കൊണ്ടൊരു
തല്പമതിങ്കൽ നമുക്കുരമിപ്പാൻ
അല്പമതല്ലൊരു കൌതുകമിപ്പോൾ
ഉല്പലനവദള-സദൃശാക്ഷികളേ! (സുന്ദ-)

൩. മന്ദാകിനിയുടെ പുളിനേചെല്ലാം
മന്ദാരദ്രുമസുമ പരിമളിതേ
വൃന്ദാവനഭുവി ഗോപീപരിവൃത-
നന്ദാത്മജനെപ്പോലെരമിക്കാം. (സുന്ദ-)

ഉശാനി-അടന്ത.

ശ്ലോ—
ഗീർവ്വാണ രാജവദനേന്ദു സുധായമാനാം
നിർവ്വാണ സൌഖ്യലഹരീമപി തുച്ഛയന്തീം
സർവ്വാംഗിപീയഭണിതിം ശ്രുതിശഷ്കുലീഭിഃ
സാർവ്വാസിവാമനയനാഗിരമാഹ ദേവം. ൩.

പല്ലവി.

പ്രാണനാഥ! കേൾക്ക, സൂനബാണസമാന-

അനുപല്ലവി.

ഏണനേർമിഴിമാരുടെ വാണികളാദരവോടേ- (പ്രാണ-)

ചരണങ്ങൾ.

൧. ദേവരാജ! ചാരുവേഷാ താവകശുശ്രൂഷാ
കേവലമിസ്സുരയോഷാ ജീവനമുജ്ജ്വലവേഷാ. (പ്രാണ-)

൨. ചമ്പകസായകൻ വന്നു വൻപിളനോടരികേ നിന്നു
അമ്പുവാരിപൊഴിക്കുന്നു കമ്പമേററംവളക്കുന്നു. (പ്രാണ-)

൩. പാണികൾകൊണ്ടു തഴുകി ശോണബിംബാധരം നൽകി
ത്രാണമാശുചെയ്കീശ് ശുകവാണിമാരോടുരമിക്ക. (പ്രാണ-)

ശ്ലോകങ്ങൾ.

ഏവംയാപയതാംബഹൂൻ നിമിഷവദ്വാരാൻ, സ്വവാരാംഗനാ-
ലീലാഭിർദ്ദിവിജാത്ത ചിന്മഘലവതാദ്ദ്യാതേന, ശൃംഗ്യാചലം,
ദൃഷ്ടസ്യാശരത്രപഗ്രദ്ധമഹസഃ പൃഷ്ടസ്യചാത്മസ്ഥിതിം,
തൂഷ്ണീകസ്യശിവസ്യ, ദൈവ്വിധിബലാൽകണ്ണേറപവിശ്ചിക്ഷിപേ, ൪.

ക്രുദ്ധസ്യാഥ മഹേശ്വരസ്യഭിദുരം, തൽഭസ്മസാൽകുർവ്വതോ,
വഹ്നിഃ ഫാലദൃഗുത്ഥിതഃ സുരഗുരോഃ സ്തോത്രേണമന്ദീകൃതഃ
ക്ഷിപ്തഃ പാണിനഖേനവേഗപതിതോ ഗംഗാബ്ധിസംഗസ്ഥലേ
സംജജ്ഞേ ശിശുരാകുലീകൃത ജഗജ്ജാലോനിജക്രന്ദനൈഃ, ൫.

ഉത്സംഗേംബുധിനായമാത്മജ ഇതിന്യസ്തോവിധേഃ കൂർച്ചകം,
കൃഷ്ട്വാചാസ്യാശ്രുധരൻ ജലന്ധരമിതിസ്വാഖ്യാംദധൽ തൽകൃതാം,
പ്രാപ്യാസ്മാദസുരാധിപത്യമിതരാവദ്ധ്യത്വമദ്ധ്യാവസൽ,
പാണൌകൃത്യസകാലനേമിതനയാം ജാലന്ധരാഖ്യം പുരം. ൬.

പാടി ചെമ്പട.

ശ്ലോ—

കദാചന ജലന്ധരോസുരധുരന്ധരോമന്ധരോ,
മുദാസവിജിതാപ്സരോയുവതിവൃന്ദയാ, വൃന്ദയാ,
വിശൻ രഹസി ദീപിതാ നിമിഷ കേതനം കേതനം
ജഗാദസഹ കോകിലപ്രിയതമാരുതേ മാരുതേ. ൧.

പദം.

൧. സരസീരുഹ കോമളനയനേ കരിപോതക ശോഭനഗമനേ
പരിചോടിഹ പരിമളസദനേ സരസീസുമകല്പിതശയനേ-
(സര-)

൨. മദനോത്സവമാടകബാലേ, മതിമോദമൊടിന്നുസുശീലേ
മതിബിംബമുദിച്ചിതുകാലേ മധുരവേണിനീ കാൺകിതുചാ
[ലേ-(സര-)

൩. സുമസായകബാണകദംബം പൊഴിയുന്നതിനിന്നവലംബം,
രമണീതരികാധരബിംബം കനിവോടിനിയെന്തുവിളംബം?
(സര-)

എരിക്കിലക്കാമോദരി ചെമ്പട.

ശ്ലോ—
കുന്ദകാന്തി ഹരദന്തവൃന്ദയാ
മന്ദഹാസ വദനാരവിന്ദയാ
ഭർത്തുരുത്തര മലായി വൃന്ദയാ
ഭാരതീജിത സുധാമരന്ദയാ. ൨.

പല്ലവി.

വല്ലഭ! രതികേളി മെല്ലവേ ചെയ്‌വാൻ
നല്ലസമയമധുനാ-

ചരണങ്ങൾ.

൧. ശാരദ ശശിബിംബം താരതതിസമേതം
ചാരുതപെരുകിന കരനികരരുചാ
ക്രൂരിരുളാശു കളഞ്ഞുവിളങ്ങി. (വല്ലഭ-)

൨. മാലതിമണമേററു മാരുതൻ മന്ദമണഞ്ഞിദാനീം
മേദുരരസമേകി മേ മേനിയിലിഴകുന്നു.
മാരസദൃശ! മമ മനമതിലിഹരതി-
മോഹവുമൊന്നു മുതിർന്നിടുന്നു. (വല്ല)

൩. ചൊല്ലിയലുമനംഗൻ വില്ലുമാസ്സുന്നു
വെല്ലുവതിനഹോമാം-മുല്ലമുകുളമെയ്യു
ശല്യതതുടരുന്നു-തെല്ലുമൊരുകനിവതി
നില്ലവനിക്ഷണമല്ലൽകണക്കില്ലെനിക്കുളവാകും. (വല്ലു)

രേകട ചെമ്പട.

ശ്ലോ—

ജംഭാരിഡംഭഹരസംഭ്രമി സംഭ്രമൈ്യഃ
സംഭാവിതഃ സദസി, സാഗരസംഭവോയം
രാഹുന്നികൃത്തശിരസംസവിധേവിധേയ-
മാലോക്യജാതു സഹസൈവ മഹാനപായങ്ക്ത. ൻ.

പല്ലവി.

ജലന്ധരൻ:—ഹേ വദസ്വരാഹോ! ഹേളി ഹിമകരാത്തികരാ [ഹോ!

അനുപല്ലവി.

ഹേതുവെന്തു തവ ഗളമിതുമുറിവാൻ
പാതിപോലുമുടലില്ലവിചിത്രം! (ഹേവദ-)

ചരണങ്ങൾ.

൧. വാരിജസംഭവനാലുളവാമിപ്പാരിതിലെങ്ങും
നാരികളാരും ദാരിതഗളന്മാ-
യാരെയുമിങ്ങിനെ നഹിജനയന്തെ- (വേദ-)

൨. ആരവനിങ്ങനെ നിന്നുടെകണ്ഠം ദാരിതമാക്കിപുരാ?
വാരിജവൈരി? കിം പുരവൈരി?
വാരിധിശയനനോ, വലസൂദനനോ? (ഹേവദ—)

൩. അറിയണമവനെ പറകനീ വേഗാലരിയണമൻപൊടുതം
എരിയുന്നു മമഹൃദയേസംപ്രതി
പരുഷനതാകിയ രോഷഹുതാശൻ (ഹേവദസ്വ—)

ബിലഹരി-ചെമ്പട.

പല്ലവി.

രാഹു:—അസുരവരാധിപ! മാമകവചനം
വിരവൊടു കേൾക്ക വിഭോ!

അനുപല്ലവി.

അമൃതാശനവരനായിട്ടന്നൊരു
മുരശാസനനുടെ വികൃതികളേവം. (അസുര—)

ചരണങ്ങൾ.

൧. വരുണാലയപരിമഥനേപണ്ടതി-
ലുളവായുള്ളൊരു സാരമശേഷം
സുരവരനായിട്ടാനംചെയ്തു.
പരിചൊടുപാർത്താൽ നന്നായ്വരുമോ? (അസു—)

൨. സാഹസമവരും ഞങ്ങളുമതിനായ്
ഭേദവിഹീനം ചെയ്തീടുംപോൾ
സഹസാപക്ഷഭേദംകാട്ടിയ-
തിജ്ജനമെങ്ങനെ ബോധിക്കേണ്ടു? (അസു—)

൩. അമൃതുളവായൊരു സമയേയവയമതു
കരഗതമാക്കിപ്പോന്നൊരു ശേഷം
അരുണാധരിയുടെ വേഷംപൂണ്ടവ-
നതിയായ്ചെയ്തൊരു ചതിയതികഷ്ടം! (അസു—)

൪. മാനക്കേടവസാനവുമില്ല,
മാമകശീർഷം കണ്ടീടുകനീ-
മാനനിധേ! സുരശാസന! ഇതിനവ-
നോ * ടൊരു ചോദ്യംചെയ്തതുമുചിതം (അസു—)

പന്തുവരാടി ചെമ്പട.

---

* അവരോട് (P).

പല്ലവി.

ജലന്ധരൻ:—ചിത്രമഹൊസുരനാഥചരിത്രം മിത്രവരന്മാരേ!

അനുപല്ലവി.

ശത്രുകുലാധമനാമവനെന്നുടെ
പിത്രുചെയ്യൊരു കദനമനല്പം. (ചിത്ര--)

ചരണങ്ങൾ.

൧. അത്രയുമല്ലധനങ്ങളശേഷം
വൃത്രാരാതി കരസ്ഥമതാക്കി.
പുത്രൻ ഞാനിതു കാരണമവനുടെ
ഗാത്രമശേഷവുമിന്നുതകൎക്കും. (ചിത്ര--)

൨. നേത്രമൊരായിരമുള്ളതുമവനൊരു-
മാത്രയ്ക്കിടകൊണ്ടിട്ടഹമധുനാ,
പത്രികളെക്കൊണ്ടാശുപൊടിക്കും;
കുത്രഗമിക്കിലുമില്ലൊരുവിഷമം. (ചിത്ര--)

൩. എത്രയുമാശു സഖേ നീലസ്സര!
തത്രഗമിച്ചീ നമ്മുടെചരിതം
സത്രാശനവരനോടുരചെയ്തിഹ
ശീഘ്രം * ഭാവമറിഞ്ഞു വരേണം. (ചിത്ര--)

കേദാര ഗൌഡം ചെമ്പട.

ശ്ലോ—

ആകർണ്ണ്യ വാചമഥ സാഗരനന്ദനസ്യ
ഗത്വാജവേന വിബുധാധിപരാജധാനീം,
മദ്ധ്യേസഭം സുരപതേരഥ നീലസ്സരോയം,
നിശ്ശങ്കമുൽബണതരാംഗിരമാചചക്ഷേ, ൧ം:

---

* നിസ്രൂപ (K)

പല്ലവി.

വലമഥന! കേൾക്കനീ വാരിധി സുതോദിതം
വിരവിനോടു വാനവപതേ!

അനുപല്ലവി.

വാരാന്നിധേൎമ്മഥനമോരാതെചെയ്യുന്നീ
ഭാസുര പദാൎത്ഥ മഖിലം-(വല--)

ചരണങ്ങൾ.

൧. വാങ്ങിച്ചുമാനമോടുവാഴുന്ന തോക്കിലിഹ
വേണ്ടാത്ത ശീലമധുനാ.
വേഗേനവന്നു മമപാദേവണങ്ങിനീ
മരുവുന്നതോൎക്കുകഗ്ഗുണം. (വല--)

൨. അല്ലെങ്കിലിന്നുപലശല്യങ്ങളുണ്ടാകും;
മല്ലാരിയോതവസഹായം?
മുല്ലായുധാരിയോടുമെല്ലാരുമൊന്നിച്ചു
വില്ലോടുകൂടിവരികിൽ (വല--)

൩. നിന്നീടുമോസമരഭൂമിയതിലെന്നോടു?
വന്മോഹമെന്തുകമതേ?
നന്നായിവരുവതിനു മോഹമുണ്ടാകിലവ
തന്നീടണംമമദുരാത്മൻ!(വല--)

൪. ഈരേഴുപാരിനും നാഥനായിടുന്ന
വാരിധിതന്തു ജനകമാം.
പാരാതെനീ ചിലദുരാശകൾ തുടങ്ങിടുകി-
ലാരാൽഭവിപ്പതറിയാം. (വല--)

പല്ലവി.

ദേവേന്ദ്രൻ:—

ദാനവകീടജലന്ധരനെന്നുള്ള-
മാനമതില്ലിഹമേ.

ചരണങ്ങൾ.

൧. പെരുത്ത ദാനവന്മാരിപ്പുരത്തിന്റെഹാനിമുന്നം
വരുത്തുവാൻ ശ്രമിച്ചതു മൊരിക്കലെല്ലാ;
വരത്തിന്റെബലംകൊണ്ടും തരത്തിലാകയില്ലിപ്പോൾ
ഉരത്തുമതിമതി; ഗമിക്കവേഗം. (ദാന—)

൨. സുധയ്ക്കു മോഹിച്ചു മുന്നമധിക്ഷേപിച്ചതുമൂലം
വധത്തെപ്പ്രാപിച്ചതിന്നു മറന്നുപോയോ?
നിധിയ്ക്കുവേണ്ടീട്ടയത്നമധർമ്മശീലന്മാർ ചെയ്കിൽ
വിധിച്ചിട്ടില്ലെന്നുബുദ്ധിയിലൊട്ടക്കംതോന്നും. (ദാ—)

൩. മനക്കാമ്പിലഹം ഭാവം കനക്കെവെച്ചഹോനിങ്ങൾ
നിനയ്ക്കുണ്ടോ സുരന്മാരെ ജയിക്കാമെന്നു;
അനക്കാതങ്ങിരിക്കേണം. എനിയ്ക്കിന്നുസഹായിപ്പാൻ
തനിക്കതാൻപോന്നിട്ടുള്ളോരുപേന്ദ്രനുണ്ട്. (ദാ—)

൪. പടുത്വമേറ്റു ദധിയിന്നെടുത്ത രത്നങ്ങളൊന്നും
കൊടുത്തിടാൻ മനസ്സിന്നുതരിമ്പുമില്ല;
കടുത്തകോപേന നിങ്ങളടുത്തുകൂടിവന്നാലും
തടുത്തുനിർത്തുവാനീ ഞാനൊരുത്തൻപോരും. (ദാ—)

പന്തുവരാടി, ചെമ്പട.

ശ്ലോ—
ഘനാഘന മുഖോദിതാംഗിരമഭിസ്മരൻ ഘസ്മരോ
ഘനാഘനപഥാൽപതൻ ഭുവി ജലന്ധരസ്യാഗ്രതഃ,
ഗതാഗതശ്രുതാശ്രുതം ഝടിതി തേന പൃഷ്ടഃ സ്വയം
വദാവദ പുരസ്സരോ നിരവശേഷമാവേദയൽ, ൧൧.

പല്ലവി.

ഘസ്മരൻ:—നിശമയദിവസ്പതേർനിശിതപരിഭാഷണം
നീതിപരദാനവപതേ!

അനുപല്ലവി.

ജലധിതനയാൽ ഭയം നാസ്തിമേ ഹേദൂത!
ദൈത്യഹതകാൽ- (നിശമയ--)

ചരണം.

൧. ദൂതമമുംം ജളമതിജലന്ധരം
തുലവത്തോലയേ ദുർമ്മദഗ്രസ്തഹൃദയം. (നിശമയ--)

പല്ലവി.

ജല:—താരയമമവാഹിനീം പരബലവിമോഹിനീം
ഘോരസമരായ ബലിനീം

ചരണങ്ങൾ.

൧. തർഹിതൽഗർഹിതം പാടവാൽപാടയേ
ദർപ്പം ഘോരസമരേ-
ബർഹിർമ്മുഖാധിപ സഹായാ 1 ത്ഹമിംഹകേപി
താനപിനിഹന്മി സഹസാ. (താർയ--)

൨. വാരാശിസാരതരരത്ന ഭോഗത്തി നിന്നാരാം 2 ജലന്ധര
നിവൻ
ഓരാതെ മമബലമകൃത്യം തുടങ്ങിയാലാരെങ്കിലുംഹത
നവൻ (താരയ-)

൩. നാനാവിധായുധിക സേനാവൃതസ്യമമ നേരെ
എതിർത്തു വരുമോ?
ശ്രീ നാഥനും സഖല്യ പാർവ്വതീ കാന്തനും സേനാനിയും
വദ സഖേ. (താരയ-)

കേദാരഗൌഡം ചെമ്പട.

ശ്ലോ:—ദൂതാവേദിതദൈവതാധിപകൃതാധിക്ഷേപസന്ധുക്ഷിത
ക്രോധോദ്ധതോ ദിവിഷദ്വിഷദ്വിഷദ്ഗുരുഃ സമ്മാഥിനീം,
വാഹിനീം,

---

(1) സഹായാസ്തുയേകേപി. (2) ആളാം

ആകൎണ്യാഖിലം, ബലം വലരിപോരുദ്ധത്തുമത്യുദ്ധതഃ
സോയം മാഘവനീം വനീമധിവസന്നിന്ദ്രം രണായാ
ഹ്വയൽ. ൧൨.

പല്ലവി.

രേരേ വൃത്രാരേ! മമനേരേ വന്നീടെടാ
പോരാളിവീരനഹം പോരിന്നായ് വിളിക്കുന്നു.

ചരണങ്ങൾ.

൧. ശൂരനെങ്കിലിഹ നേരിടാനരികെയാശുവരിക കുമതെ!
കപടവസതേ! സതതമയിതേ വിനയമരുതെ. (രേരേ)

൨. ധീരത കൈവെടിഞ്ഞു നാരിമാരൊടു കൂടി
മാരകേളി പരിചൊടു ചെയ്തു മരുവുന്നനിന്റെ ചരിതം
പാരമഹിതം ഭൂരി ദുരിതശീലമിതുജള! (രേരേ)

൩. വീരനെന്നാകിലിഹ പാരാതെ വന്നാലും നീ
ഘോരഘോരശരമാരിയേററുടലുപോരിലാശുപൊടിയും
പടുതവെടിയും മദവുമിടിയും, അഖിലമിന്നിഹതേ (രേരേ)

സാരംഗം അടന്ത.

ശ്ലോ:—അംഭോധി സംഭവസധംഭവ ചോന്നിഗുംഭൈ-
രുൽക്കീൎണ്ണകൎണ്ണവിവരഃ ശിതശല്യതുല്യൈഃ!
ദംഭോളിപാണിരഥസതാരമഭ്യപേത്യ
സംരംഭ നിൎഭരഗഭീരമഭീരഭാണീൽ. ൧൩.

പല്ലവി.

പേടിപാടേ വെടിഞ്ഞോ വാടാ നേരിടാമെങ്കിൽ. !

ചരണങ്ങൾ.

൧. ഇന്ദ്രൻ—പാടവേനജലന്ധരാസുര!
കോടികോടികളിനിയമനവധി
കൂടിവന്നു പടയ്ക്കൂടുകിലുമാടലില്ലനമുക്കെടായധി-(പേടി-)

൨. ജല:—നില്ലെടാ തരമില്ലെടാ ഭയമില്ലെടാഹൃദിതെല്ലുമേ, മമ
വല്ലഭം സുരലോകവല്ലഭ! ചൊല്ലുകൊണ്ടു ലഭിക്കുമോതവ-
(പേടി-)

൩. ഇന്ദ്ര:—ചീർത്തകോപമൊടാശ്ശുഞാൻയുധി
കൃത്തമൃത്ത ശരങ്ങളനവധി
പേർത്തുപേർത്തഹ കോർത്തുദാനവ-
ധൂർത്തനിന്നെയമർത്തിടാമിഹ-(പേടി-)

൪. ജല:—സത്രഭോജികലാധമ! ശൃണു,
വൃത്രനല്ല ജലന്ധരൻ രിപു
മിത്രനന്ദനനാകുമംബുധി
പുത്രനെന്നതു മോർക്കനീഹൃദി-(പേടി-)

൫. ഇന്ദ്ര:—പണ്ടു പാകവലാദി സുരകുല
കണ്ടകായിതദൈത്യരവരുടെ
കണ്ഠനാളമറുത്തതും ചെവി
കൊണ്ടു കേട്ടറിവില്ലയൊ ജള!-(പേടി-)

൬. ജല:—വീരവാദമുരത്തിടുന്നതു
പോരുമിന്നു പുരന്ദര! രണ-
ഭീരുവായൊരു നിന്റെചരിതമ-
താരുതാൻ ഗ്രഹിയാതെയുള്ളതു? (പേടി-)

ശ്ലോ—

സംക്രുദ്ധേന ജലന്ധരേണ സമരേ ശ്ശൂരേണ സൂരായിതം
പ്രദ്യോതായിതമോജസാസ്യമഹതാ ദൈത്യൈഃ സരോജായിതം,
തസ്യാഗ്രേവിജിഗീഷുണാവലഭിദാസദ്യഃ ശശാങ്കായിതം,
തൽകീർത്ത്യാഖല്വ ചന്ദ്രികായിതമഹോ ദേവൈശ്ചതാരായിതം,
൧൪

കണ്ഠാരം-മുറി അടന്ത.

ശ്ലോ:—സുമനസ്സതത്രവിമനസ്സസംഗരേ,
വലസൂദനേരിബലസൂദനേദ്രുതേ

അന്വയേനസിന്ധുതനയേനസംഗതഃ,
സമരായശൌരിരമരാരിണാവദൽ., ഹരി.

വിഷ്ണു:—തിഷ്ഠതിഷ്ഠജലന്ധര! ബഹുകഷ്ടമായിതവചേഷ്ടിതം
വിഷ്ടപത്രയവാസികൾക്കനിഷ്ടമാചരിയായ്കനീ.
ശിഷ്ടപാലകനേഷ ഞാൻപ്രഭവിഷ്ണുവിഷ്ണുവതോർക്കണം
ദുഷ്ട!നിന്നുടെദുർമ്മദംയുധിനഷ്ടമാക്കുവനിന്നെടാ.

ജല:—സ്നേഹമില്ലനമുക്കുമാധവ! സാഹസംനീതുടങ്ങൊലാ
ദേഹഹാനിവരാതെസംപ്രതിയാഹിവേഗമിതോജള 1
ബാഹുവിക്രമിയാം 2 ജലന്ധരനാഹവത്തിൽ മടങ്ങുമോ ?
മോഹമിന്നുവൃഥാഫലം,തവനേഹസംശയമേതുമേ.

സൌരാഷ്ട്രം-ചെമ്പട.

ശ്ലോ:—

വിഷ്ണുസ്തേനചിരം,നിയുദ്ധ്യരിപുണാഭേലാരേണ്യയാവൽബലം,
ബുദ്ധ്യാവധ്യമമുംപരൈഃ,പുരഹരാദാബുദ്ധ്യവിദ്ധ്യാദിഭിഃ
തുഷ്ടോവിഷ്ടപനായകോഹവരദോരാകാഹിമാംശോർമ്മദം,
മന്ദസ്മേരമുഖാരവിന്ദമധുരച്ഛവ്യാഹരൻ, വ്യാഹരൽ. ഹന്ത.

വിഷ്ണു:—സിന്ധുരാജാത്മജ!കേൾക്കനീ ബന്ധുരാംഗ!മമവാക്യം
സിന്ധുശായിയായിടുന്ന സിന്ധുജാവല്ലഭനാം ഞാൻ
ഹന്ത!നിന്റെവീര്യംകണ്ടുസന്തോഷിച്ചെന്നറിഞ്ഞാലും
എന്തുവേണ്ടുന്നരചെയ്താൽചന്തമോടാ 3 വരംനൽകാം.

ജല:—വാരിജലോചന!നിന്റെപൌരുഷങ്ങൾപോരുംപോരും
നേരേനിന്നുപിണങ്ങിടാൻ പോരാതുള്ളനിന്നോടിപ്പോൾ
ആരെടാവരംചോദിപ്പാൻ ചേരാതുള്ളതുരയ്ക്കൊല്ലാ.
ശൂരതയുണ്ടെങ്കിലാശു പോരിനായിട്ടെതിർക്കനീ.

---

(1) ഗേഹം. (2) വിക്രമനാം. (3) ചന്തമോടേ. (4) ഉണ്ടാകിൽ

വിഷ്ണു:—ദാനവേന്ദ്ര!പോരിൽവീര്യഹീനനെന്നാകിലുമെന്റെ
ദാനശീലത്തെയെന്നാലും മാനിക്കേണം മഹാമതേ!
വാനവന്മാരുടെ വ്രതഹാനി കൂടാതിരിപ്പാനായ്
ഞാനിതേവമുരച്ചി (1) പ്പോളൂനമുണ്ടേവരിക്കാഞ്ഞാൽ.

ജല:—ദേവദേവ!വരംനല്കാൻ ഭാവമുണ്ടെന്നാകിലിപ്പോൾ
കേവലമൊന്നുരചെയ്യാമേവമെങ്കിൽവരിച്ചിടാം.
താവകന്മാരായീടുന്ന ദേവന്മാരുമൊരുമിച്ചു
കാവലായിട്ടെൻ പുരത്തിൽസേവിച്ചെന്നും വസിക്കണം

ശ്ലോ:—

സാരസ്വതംതദനുസാരസ്വതസ്യ,ബല്യസാരംനിശമ്യസുമഹാ-
സാരസ്വതം (2) തദനുസാരസ്വതന്ത്രമതിരാശ്രുത്യസത്യവചനഃ,
സത്രാസഗോത്രഗതവൃത്രാസുഹൃൽപ്രമുഖസത്രാശനൈഃ,
പരിജനൈഃ,
സത്രാസശൌരിരപിദേവാരിരാജപുരദൌവാരികത്വമഭജൽ,ഹ

ദണ്ഡകം

അംഭോധിഭ്രസ്തദന്തദംഭോളിപാണിപ്രതനാംഭോനിധിം
യുധിനിജാഭ്യാം
ധരവരഭുജാഭ്യാം അവിതദിതിജാഭ്യാംഭൂരിപരിമഥ്യബഹുരുചിര
രുചിമമരമണിതതിമഹൃതപുണ്യപരിലഭ്യാം;
സംഭോഗയോഗ്യതരരംഭോരുകുംഭകുചരംഭോർവ്വശീപ്രമുഖവാമാ
മുഖവിജിതസോമാഃ ജനിതയുവകാമാഃ സുരതകുശലാഃ കുസുമ
ശരതരളധീരഹൃതവരതനുനിരസ്തനവഹേമാഃ
സുംഭാദികാനകൃതജംഭാഹിതാദിപദസംഭാവിതാനസുരവീരാൻ
അമിതഭുജസാരാൻനമിതസുരശത്രൂരാൻരഥചരണകരമകൃതനി
ജചരണശരണമഥസുരഗണസമേതമയമാരാൽ. [രോഷം
യാവൽസുവസ്തുദിവിതാവൽ പ്രഗൃഹ്യപരിധാവൽസുനാകിഷുസ
നിജപുരവിശേഷംന്യവിശത്തദാതോഷംജയജലധിതനയ
ഹരിജയജനിതവിമതഭയസുചിരമിതിജാതജനഘോഷം,

---

(1) ഞാനിദാനീമുരച്ചേവം (2) സ്വനം

ആശേഷനാഥഭുവനാശേഷലോകപതി രാശേശഗുപ്തവരസാലം
പുരമതിവിശാലംഖചിതമണിജാലംവരയുവതിലളിതരതിനി
രതമതിരനവരതമധികസുഖമാവസദലോലം.

ശ്ലോ:—
ജംഭാരിനീലമണിഗുംഭിതകുംഭിഡിംഭ
കുംഭാഹിതാക്കൃതകേസരിശുംഭിതാഗ്രൈഃ,
സ്തംഭായുതൈഃസദസിഭാസ്വതിശാതകുംഭൈ
സ്തംഭാന്തമാശ്രയതസുംഭനിസുംഭയുഗ്മം. ഫവ്യ.

ഉശാനി-അടന്ത.

ശ്ലോ:— [ലാം
പാണൌകൃത്യവിപഞ്ചികാംസുമഹതീംലോലന്നിചോളാഞ്ച
സൈരമ്യഖ്യേന സുവൎണ്ണസൽഗുണതയാരമ്യാംകൃശാംമധ്യമേ!
വിസ്രസ്യാശ്ലുന്നിചോളികാംപരിമൃശംസ്തന്ത്രീന്നഖാന്നാം, മുഖൈ
രായാസീൽകളക്രൂജിതാംവിരചയൻ ദൈത്യാലയംനാരദഃ ഫന.

ഫാലവിലോചനപാലയമാമഘ-
ജാലവിമോചനപാലയമാം;
ശൈലസുതാകുചകുങ്കുമപങ്കില!
ശൈലവരാലയപാലയമാം
നീലവിലോഹിതലോകപതേഹരി-
നീലമനോഹരഭ്രുതപതേ!
കാലനിഷൂദനദേവനമോഹര!
ബാലകലാനിധിശേഖരതേ.
ചേതന!ഭാവയസാംബശിവംവൃഷ
കേതനമാമയദാവദവം.
ഏതുമില്ലതവചേതമതുകൊണ്ടു്
ചാരുഭവത്യേവ ഭൂരിശിവം.
മാരകളേബരതുലശ്രുചേസുക-
മാരശരീര!സുചാരുരുചേ!
കാരണകാരണചാരണവന്ദിത!
പാഹിനതാംബുജതിശ്മരുചേ!

കാമിമനോരഥകാമധേനോ ജയ
ഹൈമവതീ പരിശോഭിതനോ!
സോമവിഭാകരപാവകലോചന!
സാമപരായണപാഹിവിഭോ!
ഭൂരിധരാധരചാപവതേ്വര-
വാരിരുഹാസനസന്നുതപദതേ!
വാരിജനേത്ര ശരായ,ധരാ രഥ-!
വേദഹയായനമോ ഭവതേ.

സാവേരി- ചെമ്പട

പല്ലവി

സഫലയതി ജന്മമേ സുരമുനി സുരതമേ

അനുപല്ലവി

സകലകുശലാവഹാൽസ്വയമിഹ സമാഗമാൽ(സഫല--)

ചരണങ്ങൾ

൧. ദശ്നേന ഭൂരിമലകശ്മേന തേമുനേ!
നാശിതമായി പാപരാശിയിന്നശേഷം (സഫല--)

൨. ആസനീയമത്രപരമാസനേ തപോനിധേ!
ശാസനീയമെന്തുവേണ്ടു ഞാനതാശുചെയ്യാം. (സഫല--)

൩. പത്മനാഭമന്ദിരാദാത്മ ഭൃഗൃഹാന്നവാ
സ്വാത്മാവിൽത്വമാഗതഃസത്മമേകൃപാനിധേ!(സഫല-)

൪. സൎവ്വലോകനായകാൽ പൂൎവ്വദേവദേവാന്മേ
പൎവ്വതപ്രിയേപ്സിതം കിംതവാഹോകഥ്യതാം. (സഫല-)

വൃന്ദാവനസാരംഗം-മുറിയടന്ത.

ശ്ലോ:—അനാരതരമാധവാഹിതമനാ,രതഃ,സദ്വ്രതേ,
സനാരദമുനിഃ,സ്വരൽസ്വരസനാരദഃ കീൎത്തനേ,
സകൌതുകമഹൈതുകീം,മുരഹരസ്യ,ദൌവാരികീം,
ദശാംകൃതദശാകൃതേർമനസികൃത്യമൌനം,ജഹൌ. ൨൦.

പല്ലവി.

സതതം സുതരാംശ്ശുഭംതേസമരശ്ശൂരസുമതേ!

അനുപല്ലവി.

ചരിതം ബഹുചിത്രമഹോ ദൈത്യവീരവാരിധിനന്ദനതാവകം
(സത--)

ചരണങ്ങൾ.

൧. ഊൎജ്ജിതമാം നിന്റെ ദോൎവ്വംകൊണ്ടു
നിൎജ്ജരന്മാരുടെ വൃന്ദവും നിൎജ്ജിതം.
ദുൎജ്ജയനായീടും മാധവൻതാനും
നിൎജ്ജിതനായിഹ കാവൽകാത്തിടുന്നു. (സതതം--)

൨. ധൂൎജ്ജടിയാം സാക്ഷാൽദേവനെയിന്നു
വൎജ്ജനം ചെയ്തു ത്രിലോകിയിൽ
ഗൎജ്ജിച്ചുനേരിട്ടെതിൎത്തുനിന്നെ
തൎജ്ജനംചെയ്വതിന്നാരുമില്ലായിനി, (സതതം--)

൩. നിന്നുടെ വൈഭവത്തിന്നുസമം ഹരൻ
തന്നുടെ വൈഭവമൊക്കെയും
എന്നാലും തങ്ങളിലൊക്കുംപോൾഭവാ-
നൊന്നുകൊണ്ടല്ലമകനുപോം നിൎണ്ണയം. (സതതം--)

൪. കന്നിൻമകൾതന്റെ കാന്തനെപ്പോലേ
രമ്യനാരന്യൻ ജലന്ധര!
സന്നമായീടുന്ന സ്ത്രീരത്നമിന്നു
പിന്നെയൊരുത്തനു നാസ്തിയെന്നോൎക്കനീ. (സതതം--)

വൃന്ദാവനസാരംഗം-ചെമ്പട.

ശ്ലോ:—ഇതിസമുദ്യസമുദ്യതി,പുഷ്കരം,
സുരമുനാവമുനാവഹതാമനഃ,
സ്മരഹരാംഗഹരാംഗനയോത്സുകം,
ഹൃദിദധേദിദധേഹിതമോബഹിഃ, ൨൧.

പല്ലവി.

അരുണശിശിരകരവിമതസുഖാഹോ!
സരസമേവ ശൃണുരാഹോ!

അനുപല്ലവി.

വിരവിനൊടുപോയ്‌വരികനീ സുമതേ
ഗിരിശദേവനികടെ വൈകാതേ (അരുണ--)

ചരണങ്ങൾ.

൧. വാരണാരിവിക്രമിയാമെന്നുടെ
ഗീരിന്നാലീശൻതന്നുടെ
ചാരവേ ചെന്നുനിന്നുടനേവമൊന്നുചൊൽക (അരു--)

൨. ശർവ്വരീശശേഖര! ജലന്ധരൻ പൂർവ്വദേവധുരന്ധരൻ
ദുർവ്വാരവീര്യമന്ഥരൻ അരുളിടുന്നാകേൾക്കനീ-(അരു--)

൩. സർവ്വലോകാംഗനമാരുമെപ്പൊഴും ഗർവ്വമകന്നുകൈതൊഴും
പാർവ്വതിയെന്നു ചൊല്ലെഴും യുവതിരത്നമാകും (അരു--)

൪. കുംഭികുംഭസ്തനിമാരിലാര്യയെ സംഭോഗസാരധുര്യയെ
ശംഭോമേതവഭാര്യയേതരികരത്നഭാജേ (അരു--)

വേകട-മുറിയടന്ത.

ശ്ലോ:—അസുരവീരഗവീരഥധാരയുൻ,
സതരസാശ്ശിരസാശിവമഞ്ചിതം,
ഗിരിജയാസമുപേത്യവിധുംതുദോ,
ഗുരുഗഭീരമഭീരഗിരൽ ഗിരഃ ൨൨.

പല്ലവി.

ഹിമകരമൌലേശൃണുമാമകവചനം.

അനുപല്ലവി.

അമിതപരാക്രമിയാകുമസുരേന്ദ്രൻജലന്ധര-
നരുളിച്ചെയ്തൊരു വാക്യമധുനാഞാനുരചെയ്യാം (ഹിമ--)

ചരണങ്ങൾ.

൧. ഉലകീരേഴിലുമേററംവിലസിനമണിജാലം
നലമൊടൊക്കെയുമെൻെറബലവീര്യാൽവശമായി. (ഹിമ-)

൨. ഗിരിശ! നിന്നുടെകാന്താതരുണീരത്നമാകയാൽ
ചരിതമിന്നിതുകൂടേ വരികിലേമതിയാവൂ (ഹിമ--)

൩. ഗിരിജയെവിരവോടുതരണം നീ മടിയാതെ
ഹരണമല്ലായ്കിലിപ്പോൾ തരസാസംഭവിച്ചിടും (ഹിമ--)

സാരംഗം-ചെമ്പട.

ശ്ലോ:—

ക്ഷൈബാക്ഷുഭ്യദ്ദശാക്ഷപ്രതിഭയദിതിജാദ്ധ്യക്ഷ ദൂതാപരോക്ഷാ
ധിക്ഷേപാക്ഷിപ്തസന്ധുക്ഷിതപരുഷരുഷാത്ര്യക്ഷരുക്ഷാക്ഷിക-
ക്ഷേ൮

ഉത്തിഷ്ഠന്തീശിഖേവജ്വലദനലമുഖീഗർജ്ജിതൈസ്തർജ്ജയന്തീ
കൃത്യാതിക്രൂരകൃത്യാകുഠകഠിനഗളജോദ്യൽകൃപാണീവ്യഭാണീൽ.
൨൩.

പല്ലവി.

ആരെടാവദജഡ! രേ! ദുരാശയ!
പോരെടാമമജപരേ!

അനുപല്ലവി.

ഘോരതരാക്ഷരമപഗതശങ്കമ-
ഘോരമനൊട്ടുനേരേനിന്നുവദസി (ആരെടാ--)

ചരണങ്ങൾ.

൧. കുലടാസുത! കപടാലയ! കരടാരട!
വികടാരടസിസുകട്ടനടരാജസഭാന്തരമേത്യ
മൃത്യുപാശി (1) തോസിനിയതം-(ആരെടാ--)
൨. ചരണാംബുജശരണാസുരരിപുണാമുരരിപുണാ

---

(1) മൃത്യുവാരിതോസി.

പ്രണതചരണസരസീരുഹനാകിയ
ദേവസന്നിധാവധിക്ഷിപസിഹാ (ആരെടാ)

൩. കരുണാജലവരുണാലയതരുണാരുണകിരണാരുണിമ-
ഘുസൃണാം ശമദക്ഷിണമൈശമാതനോഷിരോഷപരുഷം
(ആ--)

കഥമധാവസിവിബുധാഹിത! വിബുധാധിപസവിധാൽ?
വിവിധകടുവചനമാശുമുഖംതവ
നിർഗ്ഗളദ്ഗളാദയാമിതരസാ. (ആരെടാ—)

ഇന്ദിശ-അടന്ത

ശ്ലോ:—

ഇത്യാകൃത്യാനഭിജ്ഞാപരുഷരുഷതയാതാഡയന്തീക
പോലേ
കൃത്യാദ്ഭുത്യാഗതംതംചിഖദിഷുരജഹാദ്വ്യോമകേശാജ്ഞ
യാസാ
വാത്യാകൃത്യാന്തകൃത്യാവിയതിശതധൃതിഃ സംഭ്രമൻസോ
പിദൈവാ-
ദ്ദൈത്യാദൈത്യാചചക്ഷേഭയ തരളതനുന്നിശ്വസൻ
സൈംഹികേയഃ ഫർ.

പല്ലവി.

ദൈത്യപതേ! കിമുവക്ഷ്യേ ? ഭൃത്യകൃതേ മമകഷ്ടം

അനുപല്ലവി.

മൃത്യുമുഖം പ്രവിശ്യാഹം സത്യമിഹവന്നേൻ.

ചരണങ്ങൾ.

൧. നിന്നുടെവാക്കുകേട്ടു ഞാൻ ചെന്നുവേഗം നിരുദ്വേഗം
സന്നിധാനേ മഹേശന്റെനന്ദിനാനിതൻ (ദൈത്യ--)

൨. വാചികം തവനിർഭയമൂചിവാനഹം സദസി
സൂചിപോലേ അതുകൊണ്ടു ശോചിതൻ ദേവൻ
(ദൈത്യ—)

൩. ഘോരഘോരതനുര്‍ഘോരഘോരഫാലവിലോചന-
ഭ്രൂരഥോഗ്രകൃത്യാ മമനേരേവന്നാശു, (ദൈത്യ--)

൪. പാണിഘാതവിവശനായ്‌വീണഞാനന്നക്ഷണത്തില്‍
സ്ഥാണുകൃപയാസംപ്രതി പ്രാണവാനസ്മി (ദൈത്യ—)

ആഹരി-ചെമ്പട.

ശ്ലോ:—അത്യന്തുദവിധുന്തുദോദിതസുതീവ്രസൂചീമുഖ-
പ്രതോദവിധുരീകൃത, ശ്രുതിപുടഃ, സദൈത്യാധിപഃ,
രടാന്‍, കടകടാപചയന്‍, കടിലിതഭ്രുകുട്യാശിഷ-
ദ്രുഷാസഹനിസുംഭകം, സദസിസുംഭമംഭോധിഭ്രുഃ

പല്ലവി,

അംഭോധിഗംഭീര! സുംഭ! സചിവോത്തമ!
സംഭാഷണംകേള്‍ക്ക സംഭ്രമമിതെന്നിയേ.

ചരണങ്ങള്‍.

൧. നാനായുധോദ്യുക്ത സേനാസമേതനായ്
മാനമൊടു പോകശിവനോടു രണമാടുവാന്‍ (അംഭോ--)

൨. ചെന്നു രണസീമനി നീ വെന്നവനെവേഗേന
സന്നതസുഗാത്രിയെക്കൊണ്ടു വന്നീടേണം (അംഭോ-)

൩. അന്തകസമാകൃതേ! കിന്തുതവതാമസം
ചിന്തയതിനില്ലമേ മന്ത്രിവരതല്ലമേ (അംഭോ—

ശ്ലോകങ്ങള്‍.

ശുംഭല്‍സുംഭനിസുംഭഡംഭഭരഭദ്രോത്ഭടഗോപായിതാം,
സംവര്‍ത്തക്ഷുഭിതാബ്ധിസപ്തകഗഭീരാരാവനീതോത്ഭടാം,
അഗ്രേകൃത്യ ചമൂമമൂമനു ചരന്നാരുഹ്യസംഗ്രാമികാം,
കൈലാസാദ്രിതടേന്യവീവിശദഥോയുദ്ധായബദ്ധാദരഃ

അത്രാന്തരേതു സഹസാ, സഹസാമരേന്ദ്ര-
ഗ്ഗുതചാഗണൈഃ, സുമനസാം, മനസാപ്യചിന്ത്യൈഃ,

ദ്രോഹരതംഗതനയംതനയംപയോധേ-
സ്തൂർണ്ണം ജഹീതി ഹരമാഹരമാപതിഃസ്മ, ൨൭.

തദേതിവ്യാഹൃത്യത്രിദശനിജതേജോംശകണികാഃ,
സമുച്ചിത്യത്വഷ്ടാനിശിതശതധാരം സുഭിദുരം,
സഹസ്രാരം ചക്രംദ്രാഗമപിചനിർമ്മായ്യസസ്വരം,
ഹരിംപ്രസ്ഥാപ്യേശഃസുരരിപുവധേബുദ്ധിമതനോൽ ൨൮.

കേദാരഗൌഡം ചെമ്പട.

ശ്ലോ:—അംഭോധി സംഭവ സസംഭ്രമചോദ്യമാനഃ,
സ്തംഭോനി സ്തംഭബലദൃപ്തബലാനുയാതഃ,
ദംഭോളിപാതകഠിനൈർന്നിജവ്യാരവാദൈഃ,
ശംഭോഃ പുരംരണമുഖേമുഖരീചകാര, ൨൯.

പല്ലവി.

തുംഗമതാം രണരംഗ തലത്തിലനംഗരിപോവരികിൽ

അനുപല്ലവി.

ധൃതകരംഗമൃദംഗഭുജംഗതവതനുവിഭംഗമിന്നുളവാം (തുംഗ-)

ചരണങ്ങൾ.

൧. മത്തേഭാവലിപത്തായിരമിഹസത്വരമെത്തുകിലും വയ-
മട്ടത്തുകട്ടത്തുതട്ടത്തുമദമത്തുക്കെട്ടത്തുകൊൾവനെടാ (തുംഗ)

൨. ജംഭാഹിതമുഖഡംഭാപഹരംസംഭാവയശംഭോ! യുധി
സസ്തംഭനിസ്തംഭവിജൃംഭിതാസുരബലപ്രഭൃശംവിപുലം(തുംഗ)

൩. നിൽക്കാതെഖല്വവക്കാണത്തിനമുകണ്ണാവാടാ-ഇനി
മദിക്കിലുദിക്കുമിനിക്കുമകമേകനക്കരോഷമെടാ. (തുംഗ-)

മദ്ധ്യമാവതി. ചെമ്പട.

ശ്ലോ:—സ്പൃഷ്ട്വാജിതം തദനുദൈത്യഭടാനാം,
സ്പൃഷ്ട്വാജിഘ്രപ്രതിഭടം സ്വനിശമ്യ!

ധൂർജ്ജടിർയ്യുധിനിയുജ്യഗണാൻസ്വാ-
ന്നൂർജ്ജിതാൻഝടിതിചാനുചചാല. ൩൦.

നന്ദീനന്ദിതവിക്രമോരണമുഖേ ഭൂതൈഃപ്രഭൃതായുധൈ-
ശ്ചണ്ഡീമണ്ഡിതവാമഭാഗഭഗവൽ സന്ദേശതോനിശ്ചലൻ
ഖണ്ഡാദണ്ഡിസുപണ്ഡിതോദ്ധൃതമഹാകോദണ്ഡദോർദ്ദണ്ഡകഃ
സുംഭംസംഭൃതയുദ്ധസംഭ്രമമവേക്ഷ്യാചിന്തയൽക്രോധനഃ ൩൧

പദം.

മാരരിപുവൊടുരണനാടകമതാടുവാൻ
ആരഹോസപദിനേരേ വിളിച്ചതും?
ഭൂരിതരസേനയോടു വാരണരഥങ്ങളും
പാരാതെ കൂടിയതി വേഗാൽ വരുന്നതും? (മാര-)
ചാരുതരമായ കൊടി ചാമരവരായുധൈഃ
പാരിച്ചശോഭയൊടുനേരേവരുന്നതും?
ആരെങ്കിലും സപദിപോരിന്നെതിക്കിലരി-
ജാലങ്ങളെയവതി നേരെ വരുത്തുവാൻ. (മാര-)

കണ്ടാരം—മുറിയടന്ത.

ശ്ലോ:—ആകർണ്ണമാകൃഷ്യധനുഃ സുവർണ്ണമുഖൈഃ
ശിലീമുഖൈ രുഗ്രമുഖൈരധോമുഖൈഃ
ആലോളയന്തം രജതാദ്രി മേഖലാ-
മാലോക്യസുംഭംസജഗാദപാർഷദഃ ൩൨.

നന്ദീ:—ശങ്കരൻ തന്നൊടുപോരിന്നായ് വന്നിഹ
ശങ്കകൂടാതെ വിളിച്ചതുമാരെടാ!
തിങ്കൾചൂഡൻ തന്റെ ദാസനഹം തവ
ഹുംകൃതിപോക്കുവാൻ പോരുമെന്നോൎക്കനീ!

സുംഭൻ:—ജംഭാരി മുമ്പാമമർത്ത്യ ജനങ്ങടെ
ഡംഭങ്ങളൊക്കെ ശ്ശമിപ്പിച്ചു വാഴുന്ന
സുംഭനഹമെന്ന തോൎക്കാതെയ്യവക
സംഭാഷണങ്ങൾ തുടങ്ങേണ്ട ദുൎമ്മതേ!

നന്ദീ:—മുപ്പുരമൊക്കെ ദഹിപ്പിച്ചവനോടു
നേപ്പതിനോത്തുമെത്രയുമത്ഭുതം
പാപ്പതിനോക്കനീയന്തകമന്ദിരേ
സപ്പം ഗരുഡനോടേററാൽ ജയിക്കുമോ?

സുംഭൻ—ശുഷ്കകനെഭയപ്പെട്ടുജഗത്ത്രയേ
വാഴ്പ്പോമെന്നോത്തുമണ്ടിനടന്നീലേ?
ദുബ്ബലന്മാരായനിങ്ങളിന്നെന്നുടേ
ദോബ്ബലമോരാതെചൊല്ലുന്നതെന്തഹോ!

നന്ദീ—കണ്ടാലുമെൻഭുജവിക്രമമൻപൊടു
മിണ്ടാതെനിന്നുപൊരുതാലുമിന്നുനീ.
രണ്ടില്ലസംശയം ശംകരൻപാദങ്ങൾ
രണ്ടാണെവെല്ലുവനെന്നുധരിക്കനീ.

ശ്ലോ—
തസ്മിൻഭീഷണസാമ്പരായസമയേശൈലാതിബാഹാബലം,
കണ്ണാകൃഷ്ടധനുന്നിരസ്ത്ളഗദ്ദ്വാരഘോരാസ്ത്രകൈഃ,
വിദ്ധേമമ്മസുഭിന്നവമ്മസുലഭേസ്സംഭാദികേവിദ്രുതേ
ക്രുദ്ധോദൈത്യപതിഃ സസജ്മഹതീം മായാംഭീഷണമോഹിനീം,
നമ.

മായാമൂഢമവേക്ഷ്യഭൃത്യനിവഹം രുദ്രസ്യസംക്രുദ്ധ്യതഃ
കൃത്യാക്ഷിപ്രഭവാജ്വലാസസകലംമായാമയം, യൌവതം,
(.ന്ദീശോപിശിലീമുഖൈഃ ശിതമുഖൈരാകണ്ണകൃഷ്ടൈജ്വലാൽ
നമ്മസ്പൃഗ്ഭിരശേഷദാനവഭടൈർന്നിന്യേചജന്യേക്ഷയം.
ന൯.

നാഥനാമക്രി-ത്രപട.

ശ്ലോ—
പ്രാലേയാചലകന്യകാനവവപുസ്സൌന്ദയ്യരത്നാകരേ,
ഗംഭീരേപരിമഗ്നമാനസതയാ ഭഗ്നോദ്യമസ്യാഹവേ
അഗ്രേദൈത്യപതേഃപ്രണമ്യപദയോഃകേചിൽഭടാശ്ചക്രുശുർ
ഭൃതാഗ്രേസരനന്ദികേശ്വരശരാഘാതസ്ത്രം താസ്സഗ്ദ്ധരാഃ ന൪.

പദം.

ദാനവേന്ദ്രനമോസ്തുതേമമമാൎന്നീയമഹാമതേ
ദീനമായൊരുഭാഷിതം ശൃണുമാനഹാനിഭവിച്ചഹോ
പോരിനായടിയങ്ങളിന്നിവിടെന്നുചെന്നുപുരാരിയെ
പോരിനാശ്ശുവിളിച്ചുസംപ്രതിപാരമാകിനഗൎവ്വിനാൽ;
വീരനാകിയനന്ദികേശ്വരഘോരമാം പരിഘാട്ടനാൽ
ദൂരവേപരിചോട്ടമണ്ടിമറഞ്ഞുപോന്നടിയങ്ങളും.
മാനഹാനിതവൈവവന്നുഭവിച്ചിടാതെഗമിച്ചിടാം
നാകലോകതലേവസിപ്പതുമോൎക്കിലിന്നുചിതംവിഭോ.

ഭൈരവി-ചെമ്പട.

ശ്ലോ—അത്യാഹിതാത്യാകുലദൈത്യവാക്യ-
ശ്രുത്യുത്ഥിതക്രോധഹുതാശനസ്യ,
ബഹിഃ സ്ഫുലിംഗാനിവലോചനാഭ്യാം,
വമൻസബാഷ്പാംഗിരമുജ്ജഗാര.

പദം

പല്ലവി

ദാനവന്മാരേ വിസ്മയം സേനയോടൊന്നിച്ചു നിങ്ങൾ
വാനരത്തോടല്ലേ തോററതും!
മാനിയാമെൻെറ മാനഹാനിചെയ്തഹോ.

ചരണങ്ങൾ.

൧. മേനിക്കുമോഹമായ്ച്ചെന്നുമാനിൻെറ കുട്ടിയോടേററു
ആനത്തലവാന്മാർ തോറെറന്നാൽ മാനക്കേടല്ലേ?
ഹീനവീൎയ്യന്മാരേ ചൊൽകമാം
അനുചിതമിതുപുനരധമന്മാരേ
മനമതിലേതും നാണവുമില്ലേ? (ദാന—)

൨. പോരാളിമാരിൽ വച്ചേററം ശൂരൻഞാനെങ്കിലും
പോരുമിന്നാരോടെന്നാകിലും നേരിടാൻ നമ്മോ-
ടാരാരീവിശ്വത്തിലുള്ളതും?

സുരകലമഖിലവുമജിതനമെന്നുടെ
പുരിയതിലനിശംകാവലതല്ലോ (ദാന—)

൩. ആഴിയേഴുമൂഴിയാക്കാമൂഴിയേഴുമാഴിയാക്കാം
ഏഴുരണ്ടുലോകമിന്നൊരുനാഴികയ്ക്കുള്ളിൽ
കീഴ്മേൽമറിച്ചുവയ്പാനും
അഴലുനമുക്കില്ലൂഴിമതിയാ-
യുഴലുംസകലമതഴകല്ലല്ലോ (ദാന—)

൪. എപ്പൊഴും ഭിക്ഷയുമേറ്റശപ്പനായ്നടക്കുന്നൊരു
മുപ്പുരാരിതന്നെയിന്നുഞാൻകെൽപ്പോടു പോരി-
ലിപ്പൊഴെ കൊന്നീടുവൻ.
അപ്പമതെങ്കിലുമെന്നുടെ നേരെ
നിപ്പതിനവനൊരുശക്തിയതുണ്ടോ? (ദാന--)

ആഹരി-ചെമ്പട.

ശ്ലോ— [വേഗാ-

ഇത്ഥം വ്യാഹൃത്യരുക്ഷാക്ഷരമസുരപതിസ്തൂർണ്ണമുത്ഥായ
ദാഗത്യാദ്യോധനക്കും, ശിവഗണനിവഹം ത്രാസയന്നട്ട
ഹാസൈഃ
രോദസ്യോരന്തരാളംസഖലുമുഖരയൻജ്യാവനിഘ്നാതഘോരം
സംഗ്രാമായാജുഹാവത്രിപുരഹരമഹോവജ്രനിഷ്പേഷഭീഷ്മം,
൩൬.

പദം

പല്ലവി

നിടാലനേത്ര,നിടാലനേത്ര! വാടാജടാലകീട!
വിരവിനോടടലിൽനിനക്കിഹപാടവമെഴുന്നാകിൽ.

അനുപല്ലവി

വിടാതെസതതംമട്ടമലർമിഴിയൊട്ട
വിടാ! വിനോദംപടയതിലഴകോ?

ചർണങ്ങൾ.

൧. ജലേശസുതനാം ജലന്ധരൻഞാൻ
ബലേനവന്നിഹവിളിച്ചിടുന്നു.
അലംവിഹാരൈഃ സലീലമേഹി
ഖലേശ! സംഗരതലേഹരാനീ- (നിടാല—)

൨. ശശാംകശേഖര നിശാമയാധമ!
വിശംകമാഹവവിശാരദശ്ചേൽ;
അശേഷപാഷദപിശാചസഹിത-
സ്ത്രിശൂലവാനഭിവിശാശുയുധിമാം (നിടാല--)

൩. ശിരീഷകോമളവരാംഗിയാംകല-
ഗിരീന്ദ്രസുതയാം സരോജമിഴിയെ
തരാതെയിനിയുംവിരോധമെങ്കിൽ
കരോമ്യഹംയുധിനിരായുഷംത്വാം. (നിടാല--)

മദ്ധ്യമാവതി-ചെമ്പട.

ശ്ലോ—
ശ്രുത്വാപ്രത്യത്ഥിഘോഷംകഠിനതരകഠോരാഗ്രധാരാകഠോരം,
ഭഗ്നോന്നിദ്രത്വനിദ്രുതപരമളികദൃശൂത്ഥനാകോപവഹ്നിം,
ബിഭ്രച്ഛുഭ്രാഭ്രവിഭ്രാഡധികമധികരുട്ഭ്രാമയന്നാഹവചക്രം,
സ്വീയജ്യോതിസ്ഫുലിംഗപ്രകരനിബിഡിതാശേഷദിക്ചക്രവാളം,

ന.ച്ച

പദം.

൧. തിഷ്ഠശഠ!തിഷ്ഠശഠ!നിഷ്ഠുരമതേക്ഷണം
ദൃഷ്ടിദഹനേനതവനഷ്ടിചെയ്യുവൻ.
ദുഷ്ടദനുജാധമ!മാംരുഷ്ടനാക്കീടുകിൽ
കഷ്ടതരയാംദശയ്ക്കിഷ്ടനാംനീ!

൨. ശുണ്ഠിപെരുകുന്നശിതികണ്ഠനോടുവന്നിഹ
ന്നേറ്റെതിർത്തനീകുണ്ഠനല്ലോ.
കണ്ഠീരവൻറയുവകണ്ഠേപതിച്ചമൃഗ-
മുണ്ടോതിരിച്ചുപോന്നിണ്ടലെന്ന്യേ?

൩. തണ്ടാർശരാരിയോടമണ്ടാൎത്തന്നിൽപ്പതിനു
തണ്ടാ! ദുരാശതവവേണ്ടാതെല്ലാ.
കണ്ടോകാരമിതുകൊണ്ടിന്നു നിന്നുടെ
കണ്ഠനാളംരണ്ടുതുണ്ടമാക്കീടുവൻ.

കാനക്കുറിഞ്ഞി-ചെമ്പാരി.

ജല:—നിൽക്ക നിൽക്ക നിസ്രൂപ! നിനയ്ക്കിലീനിനക്കരെയും
ദിക്കമാത്രമുണ്ടോരാടധിക്ധിക്കിടം.

ശിവൻ—[ധിക്ധിക്കിടം]നേക്കനേരെനിന്നുനമ്മോ-
ടാക്കുചൊല്ലീടാമിതിനു.
ചാക്കിലെത്ര ചിത്രമധൎധിക്കരിച്ചതും.

ജലന്ധരൻ:—ഉരുകചാരമൊത്തുമേനിവാക്കരയ്ക്കുവേണ്ടഗിരീശ!
ചാക്കിനാശയെങ്കിൽ നമ്മോടേൾക്കനീജവാൽ.

ശിവൻ.—പോർക്കളത്തിലല്പമൊന്നു നേക്കിലസുരകീടനിന്നെ
അക്കനന്ദനൻെറ സവിധേചേക്കമിന്നഹം.

ജല.—കേൾക്കവേണ്ട നിൻെറ മൊഴികൾ നോക്കിടാം-
രണത്തിലീശ നീക്കമില്ലനിൻഗളംമുറിക്കമിന്നുഞാൻ.

ശിവൻ.—ഓക്കിപീശ കേസരിക്ക മൂർഖനാം ജലന്ധരാഖ്യ-
പോക്കിനേവധിപ്പതിന്നു തക്കമെന്തിഹ.

ശ്ലോ.—
നിവൃത്തേസമരാശ്വമേധസവനേ,ശ്രീരാജചൂഡാമണേഃ,
സംപ്രാപ്തേപശ്രുതാം,സുദൎശനകൃതാലംഭേസമുദ്രാത്മജേ!
ആനന്ദാമൃതസാഗരേ,വിദധിരേസൎവ്വേവഗാഹം,ബുധാഃ,
സൌവൎഗ്ഗം,ചവിമാനദിവ്യവനിതാമുഖ്യം,സുഖം,ലേഭിരേ, ൩൭

മലഹരി. ചെമ്പട.

കാലകാലമുഖഫാലലാലസലരാളബാലശശിജാലകം,
കാളകൂടഗളകാളശോഭിഗളനാള ലോലഫണിജാലകം,
ബാലയാലലിതമാലയാമിളിതമേത്യശൈലകുലകന്യയാ,
പാലകംധൃതകപാലകംത്രിദശപാലകസ്തുതിഗിരാലപൽ;൩൮

പദം.

ജയ കരുണാവരുണാലയഭഗവൻ!
ജയസുധാകരവിലസിതശിരോമണേ! (ജയ—)

൧. ഭുവനജാലമാകുന്ന സരസീഗർഭത്തിങ്കൽ
നവപത്മായിതമായജീവനിവഹം
സമദവാരണവരവീരനെന്നതുപോലെ
സതതം ലോളിതമാക്കി സാഗരാത്മജൻ ദുഷ്ടൻ (ജയ—)

൨. സമരഭുവിഭവാനാകുന്ന കേസരീന്ദ്രനാ-
ലമരാരാതിയിന്നേവം ശ്രമമെന്യേനിഹതനായ്
രമണീയഗുണനിധേ! വിഷ്ടപം തുഷ്ടം ജാതം
സമകാലം കൃപാസിന്ധോ സകലലോകൈകബന്ധോ.

൩. കാലാരേ പ്രസാദിക്ക, കനിവോടിജ്ജനത്തെ നീ
കാത്തീടേണമെപ്പോഴും കദനങ്ങളൊക്കെനീക്കി.
കാമാരേനമസ്തുഭ്യംകമലാസനാദിസേവ്യ!
കല്യാണം കരുക്ഷിപ്രംകരുണാവാരിധേ ശംഭോ!

പുറനീര്. ചെമ്പട.

൧, നല്ലതു വരിക സമസ്തജനാനാമല്ലലകന്നമഹേന്ദ്ര.
വല്ലാതുള്ള ജലന്ധരനെ ഞാൻ
കൊല്ലുകയാലരിയില്ലിനിയാരും, (നല്ലതു-)

൨. ചൊല്ലേറീടുമുപേന്ദ്രൻ സുരപുരശല്യമകററിവരുമ്പോൾ
സ്വർല്ലോകേന്ദ്രനിനക്കൊരുവസ്തുദുർല്ലഭമെന്നതു
വരുമോ?. (നല്ല- - )

൩. കല്യാണാലയനായഭവാനൊരു
തെല്ലും താമസമെന്യേ
കില്ലുവെടിഞ്ഞമരാവതിതന്നിൽ
ചെല്ലുകപണ്ടേപ്പോലെ. (നല്ല—)

ഫുല്ലാംബുജദളമിഴിയാം നിന്നുടെ
വല്ലഭയാം ശചിയോടും
എല്ലാനേരവുമൊരുമിച്ചങ്ങനെ
സോല്ലാസം ദിവിവാഴ്ക (നല്ല—)

ശ്ലോ:—സസംഭ്രമശംഖാംഗസംഗമംഗളതൂൎയ്യഘോഷൈരാൽ
സ്വതുംഗമംഗളാന്ന്യ ഭംഗുരാണ്യപാംഗസംഗതഃ!
അവാപ്യപൂൎവ്വവൽ സുപൎവ്വലോകനാഥഭൌമതാം
ശശാസ ചാമരാവതീം പുരം യഥാ പുരം ഹരിഃ ൪൧

ശ്രീരാമചിന്തനനിരന്തരസക്തചിത്തഃ
ശ്രീരാമവൎമ്മനൃപതിഃസ്വകരാംബുജേന
സംഗീതലോലഹൃദയഃ കൃതകാൽ കദാചി-
ജ്ജാലന്ധരാസുരവധം നിബബന്ധഗാഥാം!

ശുഭമസ്തു.

## സൂചി.

അഗിരൽ - പുറത്തുവിട്ടു; (പറഞ്ഞു).

അഘം - പാപം.

അജഹാൽ - വിട്ടു (ഉപേക്ഷിച്ചു.

അജിതൻ - വിഷ്ണു.

അഞ്ചലം - അററം.

അതനോൽ - ചെയ്തു.

അതിവേലം - അത്യന്തം.

അത്യാഹിതം - ആപത്തു്.

അദായി - കൊടുക്കപ്പെട്ടു.

അധികരം - കൈയ്യിൽ.

അനഭിജ്ഞാ - അറിയാൻപാടില്ലാത്തവൾ.

അനയൻ - നയമില്ലാത്തവൻ.

അനാരതം }
അനിശം } എപ്പോഴും.

അനുചചാല - പിന്നാലെപോയി.

അനുയുങ്ക്ത - ചോദിച്ചു. - പറഞ്ഞു.

അന്വിതൻ - കൂടിയവൻ.

അപാംഗം - കടാക്ഷം.

അപരോക്ഷം - പ്രത്യക്ഷം

അഭംഗുരം - നാശമില്ലാത്ത.

അഭാണീൽ - പറഞ്ഞു.

അഭി - അഭിമുഖമായിട്ടു്.

അഭിദധേ - പറയപ്പെട്ടു.

അഭീഃ - ഭയമില്ലാത്തവൻ.

അയുതം - പതിനായിരം (അനേകം.)

അരാളം - വക്രം; വളഞ്ഞതു്.

അരുണകരൻ - സൂൎയ്യൻ.

അരുന്തുദം - മൎമ്മത്തിൽ കൊള്ളുന്ന.

അൎക്കൻ - സൂൎയ്യൻ [ടികം.)

അൎക്കം - സൂൎയ്യകാന്തക്കല്ലു് (സ്ഫ

അൎക്കനന്ദനൻ - യമൻ.

അലോലം - ഇളക്കമില്ലാത്ത.

അളികം - നെററി.

അവഗാഹം - മജ്ജനം (മുങ്ങുക).

അവിതം - രക്ഷിതം.

അസൃഗ്ധരം - രക്തപ്രവാഹം

അഹിതൻ - ശത്രു.

അഹൃത - ഹരിച്ചു. ള്ള

അഹൈതുകീ - കാരണംകൂടാത്തു

ആകൎണ്ണം - ചെവിവരെ.

ആകൃഷ്യ - വലിച്ചിട്ടു്.

ആക്ഷിപ്തം - എറിയപ്പെട്ടതു്

ആചചക്ഷേ - പറഞ്ഞു.

ആജുഹാവ - വിളിച്ചു. [ന്നു

ആതനോഷി - നീആക്കിത്തീൎക്കു

ആത്മഭൂ - ബ്രഹ്മാവു്.

ആമയം - ദുഃഖം.

ആയോധനക്ഷ്മാ - യുദ്ധഭൂമി.

ആരടൻ - നടൻ; ഓടിനടക്കുന്നവൻ.

ആരവം - ശബ്ദം'
ആർത്തൻ - പരവശൻ.
ആലവൽ - പറഞ്ഞു
ആലംഭം - വധം.
ആലോളയൻ - ഇളക്കുന്നവൻ
ആവിന്ദത - ലഭിച്ചു;പ്രാപിച്ചു
ആവേദിതം - അറിയിക്കപ്പെട്ടതു്.
ആശരൻ -രാക്ഷസൻ.
ആശിഷൽ - ആജ്ഞാപിച്ചു.
ആശേശന്മാർ-ദിക്പാലന്മാർ.
ആശ്രുത്യ -പ്രതിജ്ഞചെയ്തിട്ട്.
ആസാദ്യ - പ്രാപിച്ചിട്ടു്.
ആഹവം - യുദ്ധം.
ആഹിതം - വയ്ക്കപ്പെട്ടതു്.
ആഹ്ഹ - പറയുന്നു.
ഇഭം - ആന.
ഇതഃ - ഇവിടെനിന്നും.
ഉജ്ജഗാര - പറഞ്ഞു.
ഉരുമഹസ്സ് - വലിയതേജസ്സ്.
ഉൽകീർണ്ണം - പിളക്കപ്പെട്ടതു.
ഉൽബണം - ഭയങ്കരം(കഠിനം.
ഉത്ഭടം - ശ്ലാഘ്യം;ഭയംകരം.
ഉത്സംഗം - അങ്കം. മടി
ഉൽസുകം -ഉൽക്കണ്ഠയോടുകൂടിയതു്.
ഊചിവാൻ - പറഞ്ഞു.
ഏത്യ - പ്രാപിച്ചിട്ടു(ഉപേത്യ, സമുപേത്യ - അടുത്തുവന്നിട്ട്.
ഐശം - ഈശനേസംബന്ധിച്ചതു്.
കടകടാപായൻ - കടകട എന്നശബ്ദിപ്പിക്കുന്നവൻ.
കടു -പരുഷം.
കണ്ഠീരവൻ-സിംഹം.
കദനം - പീഡ x കപോലം ചെകിട്ട്.
കരടൻ-നാസ്തികൻ; നീചൻ.
കരനികരം - രശ്മിസമൂഹം.
കരിപോതകം - ആനക്കുട്ടി.
കളേബരം - ശരീരം.
കളക്വണിതം-അവ്യക്തമധുരമായശബ്ദം.
കാളം - കറുത്ത.
കിമു - എന്തു്; ഏതു്.
കീടം - പുഴു.
കുക്ഷി - വയറു്; അന്തർഭാഗം.
കുഠം - വൃക്ഷം.
കുഠാരം - കോടാലി.
കുണ്ഠൻ - മന്ദൻ.
കുമതി- ദുർബുദ്ധി. [ഠം
ക്രൂച്ചകം-താടി. കൃപാണീ-വാ
കംഭികംഭം-ആനയുടെമസ്തകം
ക്ഷുഭ്യൻ -ഇളകുന്നവൻ.
ക്ലൈബ്യം -മടിച്ചഅവസ്ഥ.
കുത്ര - എവിടെക്ക്.
കേതനം - കൊടി; വാസസ്ഥലം.
കൈരവശരൻ - കാമദേവൻ.
കോടി - അററം.
കോടീരം -കിരീടം.
കോദണ്ഡം - വില്ല്.
ഖചിതം -പതിക്കപ്പെട്ടതു്.
ഖലേശൻ - ദുഷ്ടാഗ്രേസരൻ.
ഖാദയാമി - ഞാൻതിന്നുന്നു.

ഗതധൃതി - ധൈര്യംപോയവൻ.
ഗതനയൻ - നയമില്ലാത്തവൻ.
ഗതാഗതം - പോയതും വന്നതും.
ഗളം - കഴുത്ത്.
ഗർഹിതൻ - നിന്ദിതൻ.
ഗരം - വിഷം.
ഗവി - വാക്ക്.
ഗാത്രം - ശരീരം
ഗിരിജാ - പാർവ്വതി
ഗിരിശൻ - ശിവൻ
ഗീര് - വാക്ക്
ഗുപ്തം - / ഗോപായിതം - രക്ഷിക്കപ്പെട്ടത്.
ഗോത്രം - പർവ്വതം
ഘനാഘനൻ - ദേവേന്ദ്രൻ
ഘനാഘനപഥം - മേഘമാർഗ്ഗം (ആകാശം)
ഘാതം - പ്രഹാരം അടി.
ഘുസൃണം - കങ്കമം.
ചകിതൻ - ഭീതൻ.
ചക്രവാളം - മണ്ഡലം.
ചഞ്ചതി - ഇളകുന്നു.
ചമൂ - സൈന്യം.
ചമ്പകസായകൻ - കാമദേവൻ.
ചാരണന്മാർ - ദേവഗായകന്മാർ.
ചാർവ്വീ - മനോഹരാ.
ചിക്ഷിപേ - എറിയപ്പെട്ടു.
ചിഖദിഷു - തിന്നാൻ ഇച്ഛയുള്ള.
ചുക്രുശുഃ - കരഞ്ഞു.
ചേതനം - അന്തഃകരണം.
ചേലം - വസ്ത്രം.
ചോദ്യമാനൻ - പ്രേരിക്കപ്പെടുന്നവൻ.
ഛത്മ - വ്യാജം.
ഛവി - കാന്തി.
ജംഭാരിനീലമണി - ഇന്ദ്രനീലരത്നം.
ജഹൌ - ത്യജിച്ചു; വിട്ടു.
ജഹി - നീ കൊന്നാലും
ജടാലൻ - ജടധരിച്ചവൻ.
ജഗാദ - പറഞ്ഞു.
ജഘാസ - ഭക്ഷിച്ചു.
ജഠരം - വയറ്.
ജഡൻ - മൂഢൻ.
ജാലകം - ശിരോഭൂഷണം.
ജ്യാ - ഞാൺ.
ഡിംഭൻ - ശിശു.
തടിത്ത് - മിന്നൽ.
തർജ്ജനം - ശാസനം.
തനൂരുഹം - രോമം.
തരളം - ചഞ്ചലം.
തരസാ - വേഗം; ബലമായിട്ട്.
താരതതി - നക്ഷത്രസമൂഹം.
താരായിതം - നക്ഷത്രംപോലെയായി
താവകന്മാർ - നിന്നെസംബന്ധിച്ചവർ.
തിഗ്മരുചി - സൂര്യൻ.
തൂർണ്ണം - വേഗത്തിൽ.

തൂലം - പഞ്ഞി.
തൂഷ്ണീകൻ - മൌനി.
ത്രാസം - ഭയം.
ത്രാസയൻ - ഭയപ്പെടുത്തുന്നവൻ.
ത്രിലോകീ - മൂന്നുലോകം.
ത്വഷ്ടാവ് - വിശ്വകൎമ്മാവ്.

ദണ്ഡാദണ്ഡി - ദണ്ഡങ്ങൾ കൊണ്ടു ചെയ്യുന്ന യുദ്ധം.
ദനുജൻ - അസുരൻ.
ദശാക്ഷൻ - ഇന്ദ്രൻ.
ദാരിതം - മുറിഞ്ഞതു്.
ദാവദവൻ - കാട്ടുതീ.
ദിവിഷൽകൾ - ദേവന്മാർ.
ദിതിജന്മാർ - അസുരന്മാർ.
ദുൎവ്വാരം - തടുക്കാൻ പാടില്ലാത്തതു്.
ദുൎഹൃത്ത് - ശത്രു × സുഹൃത്ത്.
ദൂത്യം - ദൂതകൃത്യം.
ദൈവാൽ - യദൃച്ഛയാ.
ദോൎവ്വം - ഭുജവേഗം.
ദോസ്തംഭം - ഭുജദണ്ഡം.
ദൌവാരികത്വം - ദ്വാരപാലന്റെ അവസ്ഥ.

ധരവരം - പൎവ്വതശ്രേഷ്ഠം.
ധരാധരം - പൎവ്വതം.
ധാവസി - നീ ഓടുന്നു.
ധുരന്ധരൻ - ശ്രേഷ്ഠൻ.

നാകലോകം - സ്വൎഗ്ഗം.
നാകികൾ - ദേവന്മാർ.
നികുരുംബം - സമൂഹം. വ്യൂഹം.
നിചോളം (ളികാ) - വസ്ത്രം. തുണി.
നിടാലം - നെററി.
നിപീയ - പാനംചെയ്തിട്ട്.
നിരതം - ശ്രദ്ധയുള്ള,
നിരായുസ്സ് - ആയുസ്സുപോയവൻ; മൃതൻ.
നിൎജ്ജരന്മാർ - ദേവന്മാർ.
നിൎഗ്ഗത്വരം - നിൎഗ്ഗമിക്കുന്ന; പുറത്തുവരുന്ന.
നിൎദ്ദല്യ - പിളൎന്നിട്ടു.
നിൎമ്മാപ്യ - ഉണ്ടാക്കിച്ചിട്ട്.
നിൎവ്വാണം - മോക്ഷസുഖം.
നിൎവൃത്തം - സമാപ്തം.
നിശ്ചലൻ - നിൎഗ്ഗമിക്കുന്നവൻ
നിശ്ശങ്കം - ശങ്കകൂടാതെ.
നിശമയ - നീ കേട്ടാലും.
നിശാമയ - കണ്ടാലും.
നിസ്സപത്നം - ശത്രുക്കളില്ലാത്ത
നിസ്ത്രപൻ - ലജ്ജയില്ലാത്തവൻ.
നീലലോഹിതൻ - ശിവൻ.
ന്യവീവിശൻ - നിവേശിപ്പിച്ചു; അണിനിരത്തി.

പങ്കിലം - ചേറോടുകൂടിയ.

പത്രികൾ - ബാണങ്ങൾ.
പത്മായിതം - താമരപ്പൂപോലെ ആയി.
പരായണൻ - തൽപരൻ; പ്രീതൻ.
പരിഘം - ഗദ; പാരക്കോൽ.
പരിമന്ഥനം - വിലോഡനം; കടയുക.
പരിമൃശൻ - സ്പൎശിക്കുന്നവൻ.

പർവ്വതൻ - നാരദന്റെ സഹചാരിയായ ഒരു ഋഷി.
പശു - യാഗത്തിനുള്ള മൃഗം.
പശുതാ - പശുവിന്റെ അവസ്ഥ.
പവി - വജ്രായുധം.
പാടയേ - ഞാൻ പിളക്കുന്നുണ്ടു്.
പാർഷദൻ - ദ്വാരപാലൻ.
പാശിതൻ - ബന്ധിക്കപ്പെട്ടവൻ.
പാണൌകൃത്യ - വിവാഹം ചെയ്തിട്ടു്; കയ്യിലെടുത്തിട്ടു്.
പൂർവ്വദേവന്മാർ - അസുരന്മാർ.
പൂർവ്വവൽ - പണ്ടേപ്പോലെ.
പൃതനാ - സൈന്യം. ൨൪൩ രഥവും അത്രയും ആനയും, അതിന്റെ മൂന്നുമടങ്ങു കുതിരയും അഞ്ചുമടങ്ങു കാലാളുമടങ്ങിയ ഒരു സൈന്യവിഭാഗം.
പോതം(കം) - കുട്ടി.
പ്രകടം - പ്രകാശിക്കുന്നതു്.
പ്രകരം - സമൂഹം.
പ്രതിഭടം - സദൃശം.
പ്രതിഭയം - ഭയങ്കരം.
പ്രതോദം - അങ്കുശം; മുന കൂർത്തിട്ടുള്ള ഒരു ആയുധം.
പ്രത്യർത്ഥി - ശത്രു.
പ്രത്യൂഷം - പ്രഭാതം.
പ്രത്യൂഹം - വിഘ്നം.
പ്രദ്യോതം - വെയിൽ; സൂര്യപ്രകാശം.
പ്രഭവിഷ്ണു - തനിക്കുതാൻപോന്നവൻ; ശക്തൻ.
പ്രഭൂതം - അധികം; വളരെ.
പ്രമുഖൻ - മുഖ്യൻ.
പ്രസഭം - വേഗത്തിൽ; സംഭ്രമത്തോടു്.
പ്രസ്ഥാപ്യ - യാത്രയയച്ചിട്ടു്.
പ്രലേയാചലം - ഹിമവൽപർവ്വതം.
ബന്ധുരം - മനോഹരം.
ബുധന്മാർ - ദേവന്മാർ; വിദ്വാന്മാർ.

ഭണിതി - വാക്ക്.
ഭരം - ചുമടു്; സമൂഹം.
ഭവ്യം - ശ്രേയസ്സ്; മംഗളം.
ഭാൻ - ശോഭിക്കുന്നവൻ. (ഭാന്തം എന്നു് ദ്വി-ഏ)
ഭാരതി - വാക്കു്.
ഭാവുകം - മംഗളം.
ഭിദുരം - വജ്രായുധം.
ഭൂരി - സ്വർണ്ണം.
ഭൂരിധരാധരം - മഹാമേരു.
ഭൃംഗം - വണ്ടു്.
ഭൃശം - ഏറ്റവും.
ഭോഗം - സർപ്പശരീരം; പത്തി.
ഭൗമം - ഭൂമിയിലുള്ള.
ഭ്രാമയൻ - ഭ്രമിപ്പിക്കുന്നവൻ; ഇളക്കുന്നവൻ.
ഭ്രുകുടി - പുരികം.

മതിബിംബം - ചന്ദ്രബിംബം (മതി ദ്രാവിഡപദം)

മന്ധരൻ - മൂഢൻ.
മദ്ധ്യേസഭം - സഭനടുവിൽവച്ച്.
മത്തേഭാവലി - മദിച്ച ആനകളുടെ കൂട്ടം
മന്ദാരം - കല്പവൃക്ഷം.
മലകർശനം - പാപനാശകം.
മഹസ്സ് - തേജസ്സ്.
മാഘവനീ - ഇന്ദ്രന്റെ വകയായ
മാസി - മാസത്തിങ്കൽ.
മിളിതം - ചേൎന്നതു്.
മുഖരീചകാര - ശബ്ദായമാനമാക്കി.
മൂഢം - മോഹിച്ചതു്.
മേനാപുത്രി - പാൎവ്വതി.
യാവൽബലം - ബലമുള്ളിടത്തോളം.
യാഹി - നീ പോയാലും.
യൌവതം - യുവതികളുടെ സമൂഹം.
രജതാദ്രി - കൈലാസം.
രടസി - പരുഷമായി ശബ്ദിക്കുന്നു.
രതൻ - തല്പരൻ.
രത്നഭാക്ക് - ശ്രേഷ്ഠവസ്തുക്കൾക്കു അവകാശി.(രാജാവു്.)
രത്നാകരം - സമുദ്രം.
രഥചരണം - ചക്രം.
രഥചരണകരൻ - വിഷ്ണു.
രദാവലി - ദന്തപങ്ക്തി.
രദം - പല്ല്.
രംഭാ - ഒരു അപ്സരസ്സ്.; വാഴ.
രസനാ - നാക്കു്.
രാകാഹിമാംശു - പൂൎണ്ണചന്ദ്രൻ
രാജചൂഡാമണി - ശിവൻ. രാജശ്രേഷ്ഠൻ.
രുട് - കോപം.
രുഷാ - കോപത്തോടുകൂടി.
രൂപ്യാചലം - കൈലാസം.
രൂക്ഷരൂക്ഷം - അതിഭയങ്കരം.
രോദസ്സകം - ദ്യാവാപൃഥിവി; (ഭൂമിയും ആകാശവും).
ലഹരി-പ്രവാഹം തിരമാല.
ലാലസത്ത് - ശോഭിക്കുന്നതു്.
ലോലത്ത് - ചലിക്കുന്ന.
ലോളിതം - മൎദ്ദിക്കപ്പെട്ടതു്.
വജ്രനിഷ്പേഷഭീഷ്മം-ഇടിവെട്ടുന്നപോലെ ഭയങ്കരം.
വദ - നീ പറഞ്ഞാലും
വദസി - നീ പറയുന്നു.
വദാവദൻ - വാഗ്മി, സംസാരിക്കുവാൻ മിടുക്കൻ.
വദൻ പുറത്തുവിടുന്നവൻ.
വരതനു - ശ്രേഷ്ഠമായ ശരീരം.
വരുണാലയം - സമുദ്രം.
വൎജ്ജനംചെയ്തു് - ഒഴികെ.
വൎമ്മ - കവചം.
വാചികം - സന്ദേശം.
വാത്യാ - കൊടുങ്കാററു

വാമാ - സുന്ദരി.
വാരണാരി - സിംഹം.
വാരിജസംഭവൻ - ബ്രഹ്മാവ്.
വാഹിനി - സൈന്യം.
വിജിഗീഷു - ജയിക്കാൻ ഇച്ഛിക്കുന്നവൻ.
വിദധിരെ - ചെയ്തു.
വിദ്രുതൻ - ഓടിയവൻ;
വിദ്രാവിതം - ഓടിക്കപ്പെട്ട.
വിധി - ബ്രഹ്മാവ്.
വിധുന്തുദൻ - രാഹു.
വിധുരീകൃതം - പീഡിക്കപ്പെട്ടതു്.
വിധേയൻ - ഭൃത്യൻ.
വിദ്ധം - മുറിക്കപ്പെട്ടതു്.
വിപഞ്ചികാ - വീണ.
വിഭാകരൻ - സൂൎയ്യൻ.
വിമതൻ - ശത്രു.
വിമനസ്സുകൾ - മനസ്സുമടുത്തവർ.
വിയതി - ആകാശത്തിൽ.
വിളംബം - കാലതാമസം.
വിവരം - ദ്വാരം.
വിശാരദൻ - സമൎത്ഥൻ'
വിഷ്ടപം - ലോകം.
വിസ്രസ്യ - അഴിച്ചിട്ട്.
വിഹാരം - കളി.
വ്യദാണീൽ } വ്യാഹരൽ } പറഞ്ഞു.
വ്യാഹൃത്യ - പറഞ്ഞിട്ട്.
ശതകോടി - വജ്രായുധം.
ശതധാരം - ആറുമുനയുള്ളതു്.
ശശി - ചന്ദ്രൻ.

ശഷ്കലീ - ചുരുണ്ടആകൃതിയുള്ള ഒരുവസ്തു.
ശാതകുംഭം - സ്വൎണ്ണം.
ശാരദം - ശരൽകാലത്തുള്ളതു്.
ശിതം - മൂൎച്ചയുള്ള
ശിഖ - ജ്വാല.
ശിരീഷം - നെന്മേനിവാക.
ശിലീമുഖം - ബാണം.
ശീൎയ്യത്ത് - ചിതറുന്നതു.
ശീൎഷം - ശിരസ്സ്.
ശുചി - അഗ്നി.
ശുഭാശുഭം - നല്ലതുംചീത്തയും ഗുണദോഷം.
ശുഭ്രാഭ്രവിഭ്രാൾ - വെളുത്ത മേഘംപോലെശോഭിക്കുന്നവൻ.
ശുംഭിതം - ശോഭിക്കുന്നതു്
ശുണ്ഠി - കോപം.
ശുൎപ്പകൻ - ഒരു അസുരൻ.
ശേഷനാഗഭുവനം - പാതാളം
ശൈലവരൻ - പൎവ്വതശ്രേഷ്ഠൻ; കൈലാസം.
ശൈലസുതാ - പാൎവ്വതി.
ശ്രുത്യുത്ഥിതം - ചെവിയിൽ നിന്നും പുറപ്പെട്ട.
ശ്വേതേഭം - വെള്ളയാന (ഐരാവതം).
സദനം } സദ്മ } ഗൃഹം.
സൽപഥം - ആകാശം; സന്മാൎഗ്ഗം.
സത്രഭോജികൾ - യാഗഭുക്കുകൾ; ദേവന്മാർ

സത്രാ - സഹ; കൂടെ.
സമൂച്ചിത്യ - ഒന്നായിചേൎത്തു്
സമുദ്യ - സംവദിച്ചിട്ടു്; പറഞ്ഞിട്ടു്.
സമുദ്യാനംചെയ്യുക - മേൽപ്പൊട്ടുപോകുക.
സമുപേത്യ - അടുത്തുവന്നിട്ടു്.
സംഗരം - യുദ്ധം. സംക്രന്ദനൻ - ഇന്ദ്രൻ.
സംജജ്ഞേ - സംജാതമായി.
സന്ധുക്ഷിതം - ജ്വലിപ്പിക്കപ്പെട്ടതു്.
സന്ധുക്ഷിതി - ജ്വലനം; ഇന്ധനം.
സംഭാവിതൻ - പൂജിതൻ.
സംപരായം - യുദ്ധം.
സംവൎത്തം - പ്രളയകാലം.
സമ്മാൎജ്ജിനി - മട്ടിക്കുന്നതു്.
സരസീഗൎഭം - പൊയ്കയുടെ ഉൾഭാഗം.
സൎവ്വമംഗളാ - പാൎവ്വതി.
സവനം - യാഗം.
സവിധേ - സമീപത്തിൽ.
സസൃജ് - സൃഷ്ടിച്ചു.
സഹസാ - വേഗത്തിൽ. സാഹസത്തോടുകൂടി. ബലാൽക്കാരമായിട്ടു്.
സഹസ്രാരം - ആയിരം കോണുള്ളതു്.
സാരസ്വതം - വാക്കു്.
സാരസ്വതൻ-സരസ്വാൻെറ (സമുദ്രത്തിൻെറ)' പുത്രൻ -
സാലം - കോട്ട.

സിന്ധുജാ - ലക്ഷ്മീദേവി.
സുതീവ്രം - അതിതീക്ഷ്ണം.
സുജാതം - ശ്ലാഘ്യം.
സുചിരം - വളരെനേരം.
സുതുംഗം - അത്യുന്നതം.
സുത്രാമാ - ഇന്ദ്രൻ.
സുദൎമ്മുഖം - ഏററവും വിലക്ഷണമായ . വളരെമുഷിച്ചലുള്ള.
സുപൎവ്വലോകം - ദേവലോകം
സുഭിദുരം - നല്ലവണ്ണായുധം
സുമനസ്സുകൾ - ദേവന്മാർ.
സുവൎണ്ണം - നല്ലനിറം; സ്പുടാക്ഷരം.
സുരഗുരു - ബൃഹസ്പതി.
സുരമുനി - ദേവൎഷി(നാരദൻ.)
സൂതൻ - തേർതെളിക്കുന്നവൻ.
സൂദനൻ - നശിപ്പിക്കുന്നവൻ.
സൂനബാണൻ - കാമദേവൻ
സൂരായിതം - സൂൎയ്യനെപ്പോലെ ആയി.
സേനാനി - സുബ്രഹ്മണ്യൻ.
സൈംഹികേയൻ - രാഹു.
സോമൻ - ചന്ദ്രൻ.
സൌരഭം - സുഗന്ധം-സുരഭിയെസംബന്ധിച്ചതു - സുരഭി-ചൈത്രമാസം.(വസന്തകാലം)
സൌവൎഗ്ഗം - സ്വൎഗ്ഗത്തിലുള്ളതു്.
സ്രംസിക്ക - അഴിക്കുക.
സ്രുതം - ഒഴുകിയതു്.
സ്ഫുലിംഗങ്ങൾ - തീപ്പൊരികൾ.
സ്മ - വൎത്തമാനകാലക്രിയയോടുചേൎത്തു പ്രയോഗിച്ചാൽ ഭൂ

താൎത്ഥത്തെ ഉണ്ടാക്കുന്ന ഒരുനി
പാതം. ആഹ - പറയുന്നു.
ആഹസ്മ - പറഞ്ഞു.
സ്മരഹരാംഗഹരാംഗനാ - പാ
ൎവ്വതി.
സ്വാത്മാവിത്ത് - ആത്മജ്ഞാ
ഹരി - വിഷ്ണു. - ഇന്ദ്രൻ. [നി.

ഹരിനീലം - ഇന്ദ്രനീലം.
ഹിമകരൻ - ചന്ദ്രൻ.
ഹുതാശൻ - അഗ്നി.
ഹേളി - സൂൎയ്യന്റെ.
ഹേമം - സ്വൎണ്ണം.
ഹൈമവതീ - പാൎവ്വതി



# ശുദ്ധിപത്രം.

---:o:---

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| iX | ൧൭ | കിട്ടെള്ള | കിട്ടീട്ടുള്ള. |
| Xi | ൧൦ | സരിച്ച | സരിച്ച |
| ടി | ൨൭ | പ്രിത | പ്രീത |
| Xii | ൩൨ | വിദ്വയേ | വിദ്യയെ |
| XiV | ൧ | സ്വാധിന | സ്വാധീന |
| ടി | ടി | നീതി | നീതി |
| XX | ൨൧ | വൈചിത്രങ്ങൾ | വൈചിത്ര്യങ്ങൾ |
| ടി | ൨൮ | പദ്യ | പദ്യ |
| ടി | ൨൯ | ക്ഷുബൽ | ക്ഷുബ്യൽ |
| ൧ | ൧൭ | വാൽ | വ്യാൽ |
| ടി | ൧൯ | ഗോപിവാപിന | ഗോപീവ്യാപീന |
| ടി | ൨൨ | ബ്ജാനഭോ | ബ്ജനാഭോ |
| ടി | ടി | മായി | മായീ |
| ടി | ൨൪ | ക്രമ | ക്രമ്യ |
| ൨ | ൧൮ | വിര | വീര |
| ൩ | ൧൭ | ഗോപി | ഗോപീ |
| ൫ | ൧൮ | ഗമിച്ചി | ഗമിച്ചീ |
| ൧൩ | ൧[illegible] | രവരുടെ | വരരുടെ |
| ടി | ൧൮ | വിര | വീര |
| ൧൪ | ൩൪ | യുണ്ടെങ്കി | യുണ്ടെങ്കി 4 |
| ൧൫ | ൩ | ദൈതവിര | ദൈത്യവീര |
| ൧൬ | ൧൧ | ശവ്വരിശ | ശവ്വരീശ |
| ൨൦ | ൩ | വിയ്യാൽ | വീയ്യാൽ |
| ടി | ൨൩ | മൃത | മൃത്യ |
| ൨൧ | ൧൮ | ടി | ടി |
| ടി | ൧൬ | നിതൻ | നീതൻ |
| ൨൨ | ൧൧ | ഗംഭിര | ഗംഭീര |

| പുറം. | വരി. | അബദ്ധം. | സുബദ്ധം |
|---|---|---|---|
| ൧൧ | ൧൫ | സ്തൂാഭ | സ്തംഭ |
| ടി | ൧൧ | ഗഭിര | ഗഭീര |
| ടി | ൧൪ | നവിവിശ | ന്യവീവിശ |
| ൧൩ | ൩ | കണീകാഃ | കണികാഃ |
| ടി | ൪ | സമുച്ചിത്വ | സമുച്ചിത്യ |
| ടി | ൮ | പ്രസഥാപേ | പ്രസ്ഥാപ്യേ |
| ടി | ൰ | ചോദിമാനഃ | ചോദ്യമാനഃ |
| ൧൪ | ൫ | നിയുജ | നിയുജ്യ |
| ടി | ൫൬ | വലത്തുവാൻ | വരുത്തുവൻ |
| ൧൬ | ൧൫ | നിന്വെ | നിന്ന്യേ |
| ൧൮ | ൧ | മാമനീയ | മാനനീയ |
| ടി | ടി | ഗച്ഛിനാൽ | ഗച്ഛിനാൽ |



